മതഗ്രന്ഥാവലി നമ്പർ 3

# ഭജഗോവിന്ദം

സവ്യാഖ്യാനം




തിരുവിതാംകൂർ ദേവസ്വം ബോർഡ്
പ്രസിദ്ധപ്പെടുത്തുന്നത്.

# ഭജഗോവിന്ദം

ശ്രീശങ്കരാചാര്യവിരചിതം

വ്യാഖ്യാതാവു്

ചക്രവത്തി ശ്രീ സി. രാജഗോപാലാചാരി.

വിവത്തകൻ

ശ്രീ പി. ശേഷാദ്രി അയ്യർ ബി. എ., എം. എൽ.

എഡിറേറാറിയൽ കമ്മിററി

പി. ബാലകൃഷ്ണപിള്ള എം. എ.

കെ. ബാലരാമപ്പണിക്കർ ബി. എ.

ഡാക്ടർ പി. കെ. നാരായണപിള്ള എം. എ., പിഎച്ച്. ഡി.

പി. ശേഷാദ്രി അയ്യർ ബി. എ., എം എൽ.

1128] [1953

# ആമുഖം

ലോകത്തിലെ തത്ത്വജ്ഞാനികളിലും മഹാചാര്യന്മാരിലും വച്ചു് ജഗദ്ഗുരു ശ്രീശങ്കരഭഗവത്പൂജ്യപാദക്ക് അനിതരസാധാരണമായ സ്ഥാനമാണുള്ളതെന്നു് സുവിദിതമാണല്ലോ. കേരളനാട്ടിനു് അഖിലലോകപ്രശസ്തി ലഭിക്കാൻ ഇടയാക്കിയതു് ആ മഹാത്മാവാകുന്നു. ജ്ഞാനവിജ്ഞാനപൂർണ്ണങ്ങളും ഭക്തിസംവർദ്ധകങ്ങളുമായ അദ്ദേഹത്തിന്റെ കൃതികളിൽ അതിവിശിഷ്ടമായ ഒന്നത്രെ 'ഭജഗോവിന്ദം' എന്ന മനോഹരഗാനം. മനുഷ്യജീവിതം ഉത്തമരീതിയിൽ നയിച്ചു് ആത്മസാക്ഷാത്കാരം നേടാൻ അവശ്യം അറിഞ്ഞിരിക്കേണ്ട തത്ത്വരത്നങ്ങൾ ഏററവും ഹൃദ്യമായ രീതിയിൽ ഈ ഉജ്ജ്വലകാവ്യത്തിൽക്കൂടി ആചാര്യസ്വാമികൾ പ്രകാശിപ്പിച്ചിരിക്കുന്നു. ഇതു് സാധാരണജനങ്ങൾക്കു സുഗ്രഹമാകത്തക്കവണ്ണം പ്രസന്നകോമളമായ ഒരു വ്യാഖ്യാനം ആധുനിക ഭാരതീയ മഹാന്മാരിൽ ഒരാളും ധിഷണാസമ്പന്നനുമായ ശ്രീ സി. രാജഗോപാലാചാരി അവർകൾ അടുത്തകാലത്തു തമിഴിൽ രചിച്ചു പ്രസിദ്ധപ്പെടുത്തി. അദ്ദേഹത്തിന്റെ അനുമതിയോടുകൂടി തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ നിർദ്ദേശാനുസരണം ശ്രീ പി. ശേഷാദ്രിഅയ്യർ ബി. എ., എം. എൽ പ്രസ്തുത വ്യാഖ്യാനം ലളിതമലയാളത്തിൽ വിവർത്തനം ചെയ്തു. ഇങ്ങനെ ബഹുധാ ആകർഷകവും വിജ്ഞാനപ്രദവുമായ ഈ കാവ്യതല്ലജം വ്യാഖ്യാനത്തോടുകൂടി ഞങ്ങൾ സന്തോഷപൂർവ്വം മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എഡിറേറാറിയൽ കമ്മിററി.

# ശ്രീശങ്കരവന്ദനം



സുലളിതമലയാളഭൂമി ചാർത്തും
തിലകമതായൊരു കാലടിപ്രദേശേ
ഉലകിനഖിലവും പ്രകാശമേകും
നിലയിലൊരുജ്ജ്വലമാം മഹസ്സുദിച്ചു. 1

ശിവഗുരുവിന്നുമംബയാര്യയാൾക്കും
ശിവകരദീർഘതപഃഫലം കണക്കെ
ശിവനുടയ നവാവതാരമെന്നാ-
യവനിപുകഴ്ത്തിന 'ശങ്കരൻ' പിറന്നു. 2

അതിശിശുതയിലേ കടന്നു ദിവ്യൻ
ശ്രുതിനിവഹാംബുധി തന്റെയക്കരെയ്ക്കായ്
കൃതിവരനവനഷ്ടമേ വയസ്സിൽ
യതിഗണസേവ്യവരാശ്രമം വരിച്ചാൻ. 3

പരമഗഹനവേദശീർഷതത്വം
സരസഗഭീരവിശിഷ്ടഭാഷ്യമൂലം
വിരവൊടു വിവരിച്ച യോഗിവര്യൻ
നരനൊരു ഷോഡശവർഷബാലനായി. 4

പുനരൊരു പതിനാറു വത്സരം തൻ
ഘനതരവൈദുഷികൊണ്ടു യുക്തികൊണ്ടും
വിനതബുധരില,ദ്വയാമൃതത്തി-
ന്നനഘതന്നനുഭൂതി ചേർത്തു മുറ്റും. 5

പ്രണമനപരരായിടുന്ന സാധാ-
രണമനുജർക്കഴലൊക്കെ മാററുവാനായ്
ഗ്ഗുണനിധി വിരചിച്ചു യുക്തനാനാ-
ഗ്ഗുണകൃതിവൃന്ദമദീർഘമർത്ഥരമ്യം. 6

അവയുടെ വിമലപ്രകാശമേററി-
ബ്ഭുവനതലം വിഗതാന്ധകാരമാകെ
നവയുഗമഹിതോദയത്തിലേററം
ശിവമൊടു ഭാരതഭൂമിയുല്ലസിച്ചു. 7

സ്ഫുടമിതുവിധമദ്ഭുതപ്രഭാവം
തടവിന ശങ്കരനായ വീരയോഗി
അടരിലനിശമജ്ഞതാവിപക്ഷ-
പ്പടയെ ഹനിച്ചു പരം ജയിച്ചിടുന്നു. 8

പരമറിവിന്റെ സിന്ധുവായ വിശേഷാ-
ത്തരയതിയത്തിരുമേനിതൻ പദാബ്ജം
കരളിന്റെ കലുഷങ്ങളൊക്കെ നീക്കാൻ
കരകവിയുന്നൊരു ഭക്തിയോടു കൂപ്പാം. 9

# ഭജഗോവിന്ദം

## (സവ്യാഖ്യാനം)

---

വയലിലെ വരമ്പുകളുടെ ഇടയ്ക്കുള്ള ചെറിയ തോട്ട് ചാടിക്കടക്കുന്നതുപോലെ മായാസമുദ്രത്തെ ശ്രീ ശങ്കരാചാര്യ്യസ്വാമികൾ തരണം ചെയ്തു. ആത്മജ്ഞാനം പ്രചരിപ്പിക്കുന്നതിനായി പല വേദാന്തഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചു. അതിനുംപുറമേ ലോകരുടെ ഉള്ളിൽ ഭക്തി ഉണ്ടാകുന്നതിനുവേണ്ടി പല ഗാനങ്ങളും അദ്ദേഹം പാടിയിട്ടുണ്ടു്. അവയിൽ ഒന്നാണു് സുപ്രസിദ്ധമായ 'ഭജഗോവിന്ദം'.

ഭക്തിമാർഗ്ഗം ഒരിനത്തിൽപ്പെട്ടതു്, ജ്ഞാനമാർഗ്ഗം മറ്റൊരിനത്തിൽ പെട്ടതു് എന്നു് ചില അപക്വമതികൾ അഭിപ്രായപ്പെടുന്നു. ഒരു വിഷയത്തെ വിവരിച്ചു് പറയുമ്പോൾ അതിനെ പ്രത്യേകമായി കുറിക്കുന്നതിനുവേണ്ടി ഇതുപോലെയുള്ള വാക്യങ്ങൾ പണ്ഡിതന്മാർ ഇടയ്ക്കിടയ്ക്കു് ഉപയോഗിക്കാറുണ്ടു്. അതുകൊണ്ടു് നമ്മൾ കുഴങ്ങി തത്ത്വാർത്ഥത്തെ തെറ്റായി മനസ്സിലാക്കരുതു്. അറിവു് സുപക്വമായി ഹൃദയത്തിൽ പതിഞ്ഞാൽ അതു ജ്ഞാനമായിത്തീരും. ആ ജ്ഞാനം ജീവി

ത്തിൽ ഇണങ്ങിച്ചേർന്ന് ഒന്നായാൽ അതിനെത്തന്നെ ഭക്തി എന്നു് പറയാം. നല്ലപോലെ പതിഞ്ഞിട്ടു് ഭക്തിയായി രൂപാന്തരപ്പെടാത്ത അറിവു് വ്യർത്ഥമായ ഒരു സാധനം മാത്രമാണു്. സ്വർണ്ണവും പിച്ചളയും വിഭിന്നമായിരിക്കുന്നതുപോലെ ജ്ഞാനവും ഭക്തിയും ഭിന്നമാർഗ്ഗങ്ങളാണെന്നു വിചാരിക്കുന്നതും പറയുന്നതും അജ്ഞതയത്രേ. ഇന്ദ്രിയങ്ങളെ അടക്കിയാലല്ലാതെ കിട്ടിയ അറിവു് പക്വമായി ഹൃദയത്തിൽ പതിയുകയോ ജ്ഞാനം പ്രകാശിക്കയോ ചെയ്കയില്ല. ഇന്ദ്രിയങ്ങളുടെ പ്രകൃതിസിദ്ധമായ ഗതിയെ എങ്ങനെയാണു് അടക്കി സ്വാധീനപ്പെടുത്താൻ സാധിക്കുന്നതു്? മോഹവും ആസക്തിയും നീക്കാതെ ഹൃദയത്തെ നന്നാക്കാൻ സാധിക്കയില്ല. ഉപദേശിക്കുന്ന തത്വത്തെ പ്രായോഗികമാക്കാനുള്ള മാർഗ്ഗം മനസ്സിലാക്കി അനുശാസിക്കുന്ന മഹാന്മാരിൽ ശ്രേഷ്ഠനാണു് തിരുവള്ളുവർ. അദ്ദേഹം പറയുന്നു.-

* പറ്റുക പറ്ററ്റാൻ പറ്റിനെ അപ്പറ്റെ
പറ്റുക പറ്റുവിടക്കു.

വൈഷ്ണവഗുരുക്കന്മാരിൽ പ്രമുഖനായ നമ്മാഴ്വാർ പാടുന്നു:—

---

* യാതൊന്നിലും ആസക്തിയില്ലാത്ത ഈശ്വരനെ ശരണം പ്രാപിക്കുന്നവർക്കു് ലൌകിക ആസക്തി നീങ്ങുന്നു. അതിനാൽ അവർ ലൌകിക ആസക്തി വിടുന്നതിനു് ഈശ്വരനെ ശരണം പ്രാപിക്കണം.

† അറ്റതു പറ്റെനിൽ ഉറ്റതു വീടു് ഉയ്യാർ
ചെറ്റതു വന്നുറിൽ അറവു് ഇറൈപറ്റേ.

തിരുവായ്മൊഴിയിലെ പ്രസ്തുത ഗാനത്തിലും ഈ തത്ത്വം തന്നെയാണു് അടങ്ങിയിരിക്കുന്നതു്.

‡ വിഷയാ വിനിവർത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജം രസോഽപ്യസ്യ
പരം ദൃഷ്ട്വാ നിവർത്തതേ.

എന്നുള്ള ഗീതാശ്ലോകവും ഈ മാർഗ്ഗത്തെയാണു കാണിക്കുന്നതു്. ആസക്തി പാടേ നശിച്ചു് അതിൽനിന്നും മനസ്സു നിവർത്തിക്കണമെങ്കിൽ മനസ്സിനെ സർവ്വേശ്വരനിൽ ദൃഢമായി നിറുത്തണം. ഇന്ദ്രിയങ്ങളെ അടക്കണമെന്നുള്ള ആഗ്രഹം സഫലമാകണമെങ്കിൽ ഭക്തി കൂടാതെ സാധിക്കയില്ലെന്നു ധരിക്കണം. ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താൻ പരിശ്രമിച്ചിട്ടുള്ള സകലരുടേയും അനുഭവം ഇതുതന്നെയാകുന്നു.

---

† ആസക്തി ഇല്ലാതാകുമ്പോൾ മോക്ഷം സിദ്ധിക്കുന്നു.

‡ നിരാഹാരനായ (ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങൾ അനുഭവിക്കാത്ത) ദേഹിക്കു് വിഷയങ്ങൾ അകലുന്നുണ്ടു്. പക്ഷേ അവയിലുള്ള രസം (ആസക്തി) അവശേഷിക്കുന്നു. പരമാത്മാവിനെ ദർശിച്ചാലാകട്ടെ അവന്റെ ആ ആസക്തിയും മാഞ്ഞുപോകുന്നു.

§ മൂത്തിനെറിയറിയാത മൂക്കരൊടു മുയൽവേനെ
പ്പത്തിനെറി അറിവിത്തു ... ... ... ... ...

എന്നു മാണിക്കവാചകസ്വാമികൾ പാടിയിരിക്കുന്നു. ഈ പദ്യത്തിൽ ഉപയോഗിച്ചിരിക്കുന്ന "മൂർഖർ" എന്ന പദം അന്തഃകരണത്തിലുള്ള അഹങ്കാരം, ആഗ്രഹം, ആസക്തി, ഇവയെ കുറിക്കുന്നു. അവയെക്കാൾ ദുഷ്ടരായ മൂർഖന്മാർ മററാരാണ്? ആചമനം ചെയ്യുന്നതു പോലെ സുലഭമായി ജ്ഞാനസമുദ്രത്തെ നിശ്ശേഷം പാനം ചെയ്തിരിക്കുന്ന ശ്രീ ആദിശങ്കരാചാര്യസ്വാമികൾ തന്നെ ഭക്തിസംവർദ്ധകങ്ങളായ ഗാനങ്ങൾ രചിച്ചിരിക്കുമ്പോൾ ഭക്തിയും ജ്ഞാനവും ഒന്നാണെന്നു സ്ഥാപിക്കാൻ മറെറാരു തെളിവും ആവശ്യമില്ലല്ലോ? ഈ വസ്തുത തന്നെ ആ തത്വത്തിനു പര്യാപ്തമായ പ്രമാണമാണ്. അനേകം വേദാന്തഗ്രന്ഥങ്ങളുടെ കർത്താവായ ശ്രീ ശങ്കരൻ തത്വങ്ങളെ എല്ലാം നല്ലപോലെ സംഗ്രഹിച്ച് "ഭജഗോവിന്ദം" എന്ന കൃതിയിൽ അടക്കി ഒതുക്കി ഭക്തിയും ജ്ഞാനവും ഒന്നാണെന്നുള്ള പരമസത്യത്തെ യുക്തിയുക്തവും മനോഹരവും സുമധുരവുമായ രീതിയിൽ ചിത്രീകരിച്ച് പാടിയിരിക്കുന്നു.

"ഭജഗോവിന്ദം" എന്ന ഗാനം നമ്മളുടെ ആളുകൾ കേട്ടിട്ടുണ്ട്. അതു് ഒരു പുതിയ ചരക്കല്ല. അ

§ മോക്ഷത്തിനുള്ള മാർഗ്ഗം അറിയാത്ത അഹങ്കാരികളോടു ചേർന്നു നടന്ന എന്നെ ഭക്തിമാർഗ്ഗം അറിയിച്ചു് അനുഗ്രഹിച്ച ശിവനെ പ്രാർത്ഥിക്കുന്നു.

തിൽ ചില ഭാഗങ്ങൾ എടുത്തു പാടുന്നവരുമുണ്ട്. ആ ഗ്രന്ഥം മുഴുവനും അനുക്രമമായി പഠിക്കുന്നതു നന്നായിരിക്കും. അതിലെ മുപ്പത്തൊന്നു ഗാനങ്ങളേയും ഞാൻ വായിച്ചു മനസ്സിലാക്കിയപ്പോൾ എനിക്കു അറിവും ആനന്ദവും ഉണ്ടായി. ആ സമയം ഇതിനെ വ്യാഖ്യാനിക്കണമെന്നുള്ള ആഗ്രഹം എന്റെ മനസ്സിൽ ഉളവാകയും ചെയ്തു. ഇതു ഒരു മോഹമാണെന്ന് എനിക്ക് അറിയാം. എങ്കിലും ആഗ്രഹത്തെ സാധിപ്പിച്ചു കൊള്ളുന്നു. മഹാജനങ്ങൾ ക്ഷമിക്കണം.

(1)

ഭജ ഗോവിന്ദം ഭജ ഗോവിന്ദം
ഭജ ഗോവിന്ദം മൂഢമതേ!
സംപ്രാപ്തേ സന്നിഹിതേ മരണേ
നഹി നഹി രക്ഷതി ഡുകൃഞ് കരണേ.

**അന്വയം:—** മൂഢമതേ! ഗോവിന്ദം ഭജ, ഗോവിന്ദം ഭജ, ഗോവിന്ദം ഭജ. മരണേ സന്നിഹിതേ സംപ്രാപ്തേ "ഡുകൃഞ് കരണേ" നഹി രക്ഷതി നഹി (രക്ഷതി).

**അർത്ഥം:—** മൂഢബുദ്ധിയുള്ളവനേ! ഗോവിന്ദനെ ഭജിക്കുക, ഗോവിന്ദനെ ഭജിക്കുക, ഗോവിന്ദനെ ഭജിക്കുക. മരണം അടുത്തുവരുമ്പോൾ 'ഡുകൃഞ് കരണേ' (കൃ എന്ന ധാതു ആത്മനേപദവും പരസ്മൈപദവും ആണ്. അതിന്റെ അർത്ഥം 'ചെയ്യുക' എന്നത്രേ) എന്നിത്യാദി വ്യാകരണസൂത്രവും മററുപഠിപ്പും രക്ഷിക്കയില്ല, രക്ഷിക്കയില്ലതന്നെ.

കലാസ്വരൂപിണിയായ വാണീമാതാവ് തന്റെ ഓമനസന്താനമായ ശ്രീ ശങ്കരന്റെ നാവിൽക്കൂടി ഇങ്ങനെ അരുളിച്ചെയ്യുന്നു. നിങ്ങൾ സമ്പാദിച്ചിട്ടുള്ള അറിവും സ്വായത്തമാക്കിയിട്ടുള്ള പാണ്ഡിത്യവും വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളും അഭ്യസിച്ചിട്ടുള്ള കലകളും അന്ത്യകാലത്തിൽ നിങ്ങളെ രക്ഷിക്കുമോ? ഇല്ല. ഗോവിന്ദനെ ഭജിച്ച് രക്ഷപ്പെടുക. യമൻ വന്ന് നിങ്ങളെ വിളിക്കുമ്പോൾ നിങ്ങൾ പഠിച്ചിട്ടുള്ള ഗ്രന്ഥങ്ങളെ അവലംബിച്ച് അഹങ്കാരത്തോടു വാദിക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. ഗോവിന്ദഭജനംകൊണ്ടു മാത്രമേ നിങ്ങൾക്കു രക്ഷയുള്ളു. ഈശ്വരഭക്തിരഹിതമായ പുസ്തകജ്ഞാനം യമസന്നിധിയിൽ വിഫലംതന്നെ.

മനുഷ്യനെ മയക്കുന്ന (മോഹിപ്പിക്കുന്ന) പല മോഹങ്ങളിൽ പാണ്ഡിത്യാഭിമാനവും ഒന്നാണ്. സുഖാനുഭവവും ധനവും ആഗ്രഹിച്ച് ജനങ്ങൾ കഷ്ടപ്പെട്ട് വലയുന്നുവെന്നത് എല്ലാവർക്കും അറിയാം. അതുപോലെ തന്നെ പാണ്ഡിത്യം കൊണ്ടുണ്ടാകുന്ന കീർത്തി ആഗ്രഹിക്കുന്നതും ഒരു മോഹം തന്നെയാണെന്ന് ശ്രീ ശങ്കരൻ പറയുന്നു. കാലൻവന്ന് അഭിമുഖമായി നില്ക്കുന്നതുവരെ ഗ്രന്ഥപാരായണത്തിൽതന്നെ കാലം കഴിച്ച് ഭക്തി സമ്പാദിക്കാതെ ഇരുന്ന് നശിച്ചുപോകരുത് എന്നാണ് അദ്ദേഹം പറയുന്നത്. അനവധി മോഹങ്ങളിൽ വച്ച് പാണ്ഡിത്യമോഹത്തിനാണ് ആചാര്യർ പ്രഥമസ്ഥാനത്തിൽതന്നെ സ്ഥാനം നല്കിയിരിക്കുന്നത്.

'ഢുകൃഞ്'' എന്നതു സുവിഖ്യാതമായ പാണിനീയ സൂത്രങ്ങളെ കുറിക്കുന്നു. "കാലന്റെ സമക്ഷത്തിൽ പാണിനീയസൂത്രങ്ങൾ കാണാപ്പാഠം പറഞ്ഞു് രക്ഷ നേടാനാണോ പരിശ്രമിക്കുന്നതു്?'' എന്നു് പരിഹാസമായി അദ്ദേഹം ചോദിക്കുന്നു. ഈശ്വരഭക്തിയില്ലാതെ എത്രതന്നെ പാണ്ഡിത്യം സമ്പാദിച്ചാലും യാതൊരു ഫലവുമില്ലെന്നു് പണ്ഡിതന്മാരോടു് ഉഊർജ്ജിതമായി പറയുന്നതിനുവേണ്ടിയാണു് ശ്രീ ശങ്കരൻ പാണിനീയ സൂത്രങ്ങളെ ഉദാഹരണമായി എടുത്തിരിക്കുന്നതു്. *പാണിനീയസൂത്രങ്ങളെപ്പറ്റി പറഞ്ഞിരിക്കുന്നതിനാൽ ഭക്തിരഹിതമായി അഭ്യസിച്ചിട്ടുള്ള സകല ശാസ്ത്രങ്ങളും ഉൾപ്പെടും.

(2)

ഈശ്വരനെ വിസ്മരിച്ചുള്ള പാണ്ഡിത്യവും അതിൽനിന്നും ലഭിക്കുന്ന യശസ്സും ആഗ്രഹിക്കരുതു് എന്നു് പ്രഥമഗാനത്തിൽ നിഷ്കർഷിച്ചു പറഞ്ഞു. അനന്തരം ധനം കൊണ്ടുണ്ടാകുന്ന മോഹത്തെപ്പററിയാണു് ശ്രീശങ്കരൻ പ്രതിപാദിക്കുന്നതു്.

പണം, പണം എന്നുള്ള ആഗ്രഹം അസംഖ്യം ആളുകൾക്കു് അളവററ ദുഃഖത്തെ കൊടുക്കുന്നു എന്നതു് എല്ലാവരും കാണുന്നുണ്ടെങ്കിലും അതിൽനിന്നും പഠിക്കേണ്ട പാഠം പഠിക്കുന്നില്ല.

---

* ഘടോ വാ മൃത്പിണ്ഡോപ്യണുരപി ച ധൂമോഗ്നിരചലഃ
പടോ വാ തന്തുർവ്വാ പരിഹരതി കിം ഘോരശമനം

എന്നു ശ്രീ ശങ്കരൻ ശിവാനന്ദലഹരിയിൽ പറഞ്ഞിരിക്കുന്നതു നോക്കുക.

മൂഢ! ജഹീഹി ധനാഗമതൃഷ്ണാം
കുരു സദ്ബുദ്ധിം മനസി വിതൃഷ്ണാം
യല്ലഭസേ നിജകർമ്മോപാത്തം
വിത്തം തേന വിനോദയ ചിത്തം.

അന്വയം:—മൂഢ! ധനാഗമതൃഷ്ണാം ജഹീഹി. മനസി സദ്ബുദ്ധിം വിതൃഷ്ണാം കുരു. നിജകർമ്മോപാത്തം യത് വിത്തം ലഭസേ തേന ചിത്തം വിനോദയ.

അർത്ഥം:—ഹേ മൂഢ! ധനം സമ്പാദിക്കാനുള്ള അത്യാശയെ ത്യജിക്കുക. മനസ്സിൽ സദ്ബുദ്ധിയാകുന്ന ആശയില്ലായ്മയെ സമ്പാദിക്കുക. സ്വപ്രവൃത്തിയാൽ ലഭിക്കുന്ന ധനംകൊണ്ടു് ചിത്തത്തെ സന്തോഷിപ്പിക്കുക.

പാമരജനങ്ങളേയും ഉൾപ്പെടുത്തി, എല്ലാവരേയും ഉദ്ദേശിച്ചു് പാടിയതാണു് "ഭജഗോവിന്ദം". ജ്ഞാനവും ഭക്തിയും സകലർക്കും അവകാശമുള്ള വലുതായ സമ്പത്താകുന്നു. ശ്രീ ശങ്കരന്റെ ഉപദേശം സർവ്വത്യാഗികളായ സന്ന്യാസിമാർക്കു മാത്രമുള്ളതല്ല. കഷ്ടപ്പെട്ടു് കാലം കഴിക്കുന്ന സാമാന്യജനങ്ങൾക്കും വേണ്ടിയാണു് അദ്ദേഹം ഈ ഗാനം രചിച്ചതു്. "യല്ലഭസേ നിജകർമ്മോപാത്തം" എന്നതിനു നിങ്ങളുടെ സ്വന്തം പ്രയത്നത്താൽ നിങ്ങൾ സമ്പാദിക്കുന്ന ധനമെന്നാണു് അർത്ഥം. "തേന വിനോദയ ചിത്തം" എന്നതുകൊണ്ടു് അതിനെ ഉപയോഗിച്ചു് ഉള്ളിൽ തൃപ്തിയുള്ളവനായിത്തീരുക എന്നാണു് ഉപദേശിക്കുന്നതു്.

പണം, പണം, കൂടുതൽ പണം എന്നുള്ള അതൃപ്തമായ തൃഷ്ണയെ വളർത്തി ദുഃഖം അനുഭവിക്കാതിരിക്കുക. തൃഷ്ണ നിങ്ങൾക്കു നന്നല്ല. അതു നിങ്ങളുടെ ശത്രുവാണെന്നു് ധരിക്കുക. അതിനെ ജയിച്ചു് മനസ്സിനെ തൃപ്തിയിൽ നിലനിറുത്തുക എന്നാണു് ആചാര്യർ പറയുന്നതു്. പണംകൊണ്ടു് ആനന്ദം ലഭിക്കാനാണല്ലോ നിങ്ങൾ ഉദ്ദേശിക്കുന്നതു്? സന്മാർഗ്ഗത്തിൽക്കൂടി പ്രയത്നിച്ചു് സമ്പാദിക്കുന്ന സ്വത്തുകൊണ്ടു് തൃപ്തിപ്പെടാതെ 'ഇതു കിട്ടിയില്ലല്ലോ അതു കിട്ടിയില്ലല്ലോ' എന്നു പറഞ്ഞു ദുഃഖിക്കുന്നതു് മൂഢത തന്നെയാണു്. അതു ആനന്ദത്തിനുള്ള മാർഗ്ഗമല്ല.

ഇറൽ ഈനം എണ്ണാതുവേകിൻ പിറൽ ഈനം
വേണ്ടാമൈ എന്നും ചെരുക്കു്.

എന്നു വള്ളുവരും പറയുന്നു. ഇതിന്റെ സാരം ഇങ്ങനെയാണു്. (എണ്ണാത) പിന്നീടു വരുന്നതിനെ ആലോചിക്കാതെ ധനത്തെ ആശിച്ചു് അതിനു വേണ്ടി അധ്വാനിച്ചാൽ (ഇറൽ) നാശം ഉണ്ടാകും. അങ്ങനെ ചെയ്യാതെ അന്യരുടെ സ്വത്തു കണ്ടു് അതിനായി അഭിലഷിക്കാതിരിക്കുന്ന മനഃസ്ഥിതി ലഭിക്കാൻ പ്രയത്നിക്കുക. ആ മനോഭാവം സമ്പാദിച്ചാൽ അതുതന്നെ ആനന്ദത്തിനു് കാരണമായിത്തീരും. അതു നിങ്ങൾക്കു (പിറൽ) വിജയം നൽകും. ആഗ്രഹത്തെ അടക്കി അലംഭാവം എന്ന മനഃസ്ഥിതി ലഭിച്ചാൽ അതുതന്നെയാണു് ഒരു വലിയ സ്വത്തു്. അലംഭാവം എന്നു് തിരുവള്ളുവർ

പറയുന്നതുതന്നെയാണ് ശ്രീശങ്കരൻ പറയുന്ന 'വിതൃഷ്ണ'. ആ നിലയെ സാൎത്ഥകത എന്ന് വള്ളുവർ കുറിക്കുന്നു. യുദ്ധത്തിൽ ശത്രുവിനെ ജയിച്ചാൽ ഒരുവനു് കൃതാൎത്ഥത തോന്നുന്നതു് സ്വാഭാവികമാണല്ലൊ? അലംഭാവവും അതുപോലെയുള്ള കൃതാൎത്ഥതയ്ക്കു കാരണമാണെന്നു് തിരുവള്ളുവർ അഭിപ്രായപ്പെടുന്നു.

(3)

മൂന്നാമത്തെ ഗാനത്തിൽ കാമത്തെപ്പററിയാണ് ശ്രീ ശങ്കരൻ പറയുന്നതു്. മറെറല്ലാം ജയിച്ചാലും ഈ കാമപ്പിശാചിനെ ജയിക്കുന്നതു പ്രയാസമാണെന്നുള്ളതു് എല്ലാവരും അറിയുന്ന പരമാൎത്ഥമാണു്.

നാരീസ്തനഭരനാഭീദേശം
ദൃഷ്ട്വാ മാ ഗാ മോഹാവേശം
എതന്മാംസവസാദിവികാരം
മനസി വിചിന്തയ വാരം വാരം.

അന്വയം:—നാരീസ്തനഭരനാഭീദേശം ദൃഷ്ട്വാ മോഹാവേശം മാ ഗാഃ. ഏതത് മാംസവസാദിവികാരം (ഇതി) വാരം വാരം മനസി വിചിന്തയ.

അൎത്ഥം:—നാരീസ്തനങ്ങളും നാഭീദേശവും കണ്ടിട്ടു മോഹാവേശം പ്രാപിക്കാതിരിക്കുക. ഇതു് മാംസം മേദസ്സ് മുതലായവയുടെ വികാരം മാത്രമാണെന്നു് മനസ്സിൽ വീണ്ടും വീണ്ടും ആലോചിക്കുക.

കണ്ണിനെ അങ്ങുമിങ്ങും വേട്ടയാടാൻ അയയ്ക്കരുതു്. പോകാൻ പാടില്ലാത്ത സ്ഥലത്തിൽ അതിനെ അയക്കാതെ കാത്തുരക്ഷിച്ചുകൊള്ളുക. അല്ലെങ്കിൽ നിങ്ങൾ കളിച്ചുപോകും. മോഹാദ്യവശത്തിൽ അകപ്പെട്ടും എന്നു് ശങ്കരൻപറയുന്നു. നാരികൾ സുന്ദരികളായിതന്നെ ഇരിക്കുന്നു. എന്നാൽ അവരുടെ ദേഹസൗന്ദര്യത്തെ ആലോചിച്ചു് മോഹിക്കരുതു്. അതു നിങ്ങളുടെ സ്വത്തല്ല. കിട്ടാത്ത സംഗതിയെ ആഗ്രഹിക്കുന്നതായാൽ അതു ദുഃഖപ്രദമായിട്ടേ പരിണമിക്കയുള്ളു. 'ഇതിൽ എന്തു ദോഷമാണുള്ളതു്'' എന്നു് വിചാരിച്ചു് കളിച്ചുപോകരുതു്. നയനംമൂലം തൃപ്തി ഉണ്ടാകയില്ല. അതിൽനിന്നും ഉണ്ടാകുന്നതു് ആശ മാത്രം ആണു്. ദാഹം ഉണ്ടായാൽ വെള്ളം തേടുന്നതു സ്വാഭാവികമാണല്ലോ. എന്നാൽ ദാഹത്തെ തേടുന്നവരായി ആരെങ്കിലും ഉണ്ടോ? അങ്ങനെ തേടുകയാണെങ്കിൽ ദാഹശമനത്തിനായി ഉടൻ തന്നെ വെള്ളവും അന്വേഷിക്കേണ്ടതല്ലേ? സന്മാർഗ്ഗത്തിൽ നിന്നും ഭ്രംശിക്കാൻ ആഗ്രഹമില്ലെങ്കിൽ എന്തിനായിട്ടാണു് സ്വയംകൃതാനർത്ഥം വരുത്തിവയ്ക്കുന്നതു്? സ്ത്രീകളിൽ ദൃഷ്ടിവയ്ക്കുകയാണെങ്കിൽ നിശ്ചയമായും മോഹം വളർന്നു നിങ്ങൾ അറിയാതെ തന്നെ ക്രമേണ നിങ്ങളുടെ ദൃഢനിശ്ചയങ്ങളെല്ലാം ശിഥിലങ്ങളായി തകർന്നു പോകും. സന്മാർഗ്ഗത്തെ പരിപാലിക്കുക എന്നതു് സ്വാഭാവികമായിത്തന്നെ പ്രയാസമേറിയതാണു്. അങ്ങനെയിരിക്കുമ്പോൾ അതിനെ കൂടെക്കൂടി പ്രയാസപ്പെടുത്താൻ ശ്രമിക്കുന്നതു് എന്തിനു്? കണ്ണിനു് ഇര നല്കുന്നതു നിങ്ങളുടെ ശത്രു

വിന്" ആയുധങ്ങൾ കൊടുക്കുന്നതുപോലെയാണു്. "മാ ഗാ മോഹാവേശം" എന്നതിന്റെ അർത്ഥം "മോഹാവേശം പ്രാപിക്കരുതു്" എന്നാണു്. "ആവേശം" എന്നതിന്റെ താത്പര്യം മനസ്സു് സ്വാധീനത്തിൽ ഇരിക്കാതെ യഥേഷ്ടം സഞ്ചരിക്കുക എന്നത്രേ. "നേത്രങ്ങളെ ഇഷ്ടംപോലെ സഞ്ചരിക്കാൻ അനുവദിച്ചാൽ കഷ്ടകരമായ ഈ അവസ്ഥയിൽ എത്തിച്ചേരും. അതുകൊണ്ടു് അങ്ങനെ ചെയ്യരുതു്" എന്നു് ശ്രീ ശങ്കരൻ പറയുന്നു

ബുദ്ധിവിഭ്രമം വരുത്തുന്ന ഈ സൗന്ദര്യം യഥാർത്ഥത്തിൽ എന്താണെന്നു് ആലോചിച്ചു് മനസ്സിനെ സുദൃഢമാക്കുക എന്നു് ശ്രീ ശങ്കരൻ ഉപദേശിക്കുന്നു. ദേഹത്തിൽ മാംസവും രക്തവുംഅല്ലാതെ എന്താണുള്ളതു്? വസ്തു എന്താണെന്നു മനസ്സിലാക്കിയതിൽ പിന്നീടു് ബാഹ്യരൂപത്തെ, പുറമേകാണുന്ന മോടി കണ്ടു് യഥാർത്ഥത്തെ വിസ്മരിക്കാൻ പാടില്ല. മനസ്സിൽ ദൃഢനിശ്ചയവും ജ്ഞാനവും ഉണ്ടായിരുന്നാൽ കണ്ണുകളെ കുറിച്ചു് വിഷമിക്കേണ്ട. ആ ദൃഢനിശ്ചയം ലഭിക്കാതെ നയനങ്ങളെ യഥേഷ്ടം അങ്ങുമിങ്ങും സഞ്ചരിക്കാൻ അനുവദിക്കയാണെങ്കിൽ കുഴപ്പമാകും.

ഇന്ദ്രിയങ്ങളെ അടക്കുന്നതിനായി പരിശ്രമിക്കണം, ആ അഭ്യാസംകൊണ്ടു് മനസ്സിനു് സ്വാതന്ത്ര്യം ലഭിക്കും. അനന്തരം ശാന്തി കൈവരും. ആശയും

മോഹവും ആനന്ദമാകുന്ന കപടവേഷം ധരിച്ചിരിക്കുന്ന ദുഃഖം തന്നെയാകുന്നു.

ഇന്ദ്രിയങ്ങളുടെ പാച്ചിലിനെ അടക്കി നിഷ്കളങ്കമായ മനസ്സിനെ ശാന്തിയിൽ നില നിറുത്തിയാൽ ഉണ്ടാകുന്ന ആനന്ദം തന്നെയാണ് നിത്യാനന്ദം, ശാശ്വതമായ ആനന്ദം. അതു ലഭിക്കണമെങ്കിൽ ആദ്യമായി കണ്ണുകളെ അടക്കി സ്വാധീനപ്പെടുത്തണം. ജ്ഞാനിയെന്നോ മഹാത്മാവെന്നോ ഉള്ള കീർത്തി കിട്ടുന്നതിനല്ല ഇങ്ങനെ ചെയ്യേണ്ടതു്. സ്വന്തം ക്ഷേമത്തിനും സമാധാനത്തിനും ഇതു് ഒഴിച്ചുകൂടാത്ത സാധനമാണ്.

(4)

പാണ്ഡിത്യമോഹം ധനമോഹം നാരീമോഹം ഇവ മൂന്നും മനുഷ്യനെ കളിപ്പിക്കുമെന്ന് പറഞ്ഞു് പൊതുവായി മനുഷ്യജീവിതത്തിന്റെ സ്വഭാവത്തെ നാലാമത്തെ ഗാനത്തിൽ ആചാര്യർ പ്രസ്താവിക്കുന്നു. വെള്ളത്തിന്റെ മുകളിൽ മുളയ്ക്കുന്ന താമരഇലയെ വിശ്വസിച്ചു് ഒരു ജലബിന്ദു (വെള്ളത്തുള്ളി) അതിൽ തങ്ങി നില്ക്കുന്നു. അതിന്റെ സ്ഥിതി പോലെയാണ് ജീവിതസുഖം. താമരയിലയുടെ മുകളിലുള്ള വെള്ളത്തുള്ളി (ജലബിന്ദു) തുള്ളിച്ചാടി നിലയില്ലാതെ അലഞ്ഞുതിരിയുന്നതുപോലെ മനുഷ്യമനസ്സ് അലഞ്ഞുനടക്കുന്നു (ചുററിക്കറങ്ങുന്നു). ചാപല്യം തന്നെയാണ് അതിന്റെ നിത്യസ്വഭാവം. രോഗത്താൽ ശരീരവും വിഷയാസക്തിയാൽ

മനസ്സും പീഡിപ്പിക്കപ്പെട്ടു് മനുഷ്യജീവിതം എല്ലാവിധത്തിലും ദുഃഖത്തിൽ മുഴുകിയിരിക്കുന്നു.

ലോകത്തിൽ നമുക്കു കിട്ടുന്ന ഏതു വസ്തുവും ദുഃഖസമ്മിശ്രമായിട്ടു തന്നെയാണു് ഇരിക്കുന്നതു്. ഒരു വസ്തു കിട്ടിയാൽ ഉടൻ തന്നെ അതിനെ സംബന്ധിച്ചു വിചാരവും ചിന്തയും അതു പൊയ്പ്പോകുമോ എന്നുള്ള ഭയവും ദുഃഖവും അതിന്റെ കൂടെത്തന്നെ വന്നു ചേരുന്നു. ദേഹത്തെ പീഡിപ്പിക്കുന്ന വ്യാധികൾക്കു കയ്യും കണക്കും ഇല്ല. മനസ്സിനെ വിഷമിപ്പിക്കുന്ന വിഷയാസക്തികൾക്കും അവകൊണ്ടുണ്ടാകുന്ന ചിന്തകൾക്കും അളവില്ല. ആസക്തിയും അഭിമാനവുംകൊണ്ടു് നമുക്കു കിട്ടുന്നതു സുഖം പോലെ തോന്നുമെങ്കിലും യഥാർത്ഥത്തിൽ അതു സുഖമല്ല. നമ്മുടെ ലാഭം ദുശ്ചിന്തയും സങ്കടവും മാത്രമാണു്. മുതലയുടെ വായിൽ അകപ്പെട്ട ആന (ഗജേന്ദ്രൻ) "നമോ മൂലപ്രകൃതയേ...ആദ്യായ ബീജായ" എന്നു് നിലവിളിച്ചു് ഭഗവാനെ ശരണം പ്രാപിച്ചതുപോലെ വ്യാധി, അഭിമാനം എന്ന രണ്ടു മുതലകൾക്കിരയായി വിഷമിച്ചു് കുടുങ്ങിക്കിടക്കുന്ന നമ്മളും ഈശ്വരനെ ശരണം പ്രാപിക്കണം.

നളിനീദളഗതജലമതിതരളം
തദ്വജ്ജീവിതമതിശയചപലം
വിദ്ധി വ്യാധ്യഭിമാനഗ്രസ്തം
ലോകം ശോകഹതഞ്ച സമസ്തം.

അന്വയം:— നളിനീദളഗതജലം (യദ്വത്) അതി തരളം തദ്വത് ജീവിതം അതിശയചപലം. സമസ്തം ലോകം വ്യാധ്യഭിമാനഗ്രസ്തം ശോകഹതം ച വിദ്ധി.

അർത്ഥം:— താമരയിലയിൽ തങ്ങിനില്ക്കുന്ന ജലബിന്ദു (എപ്രകാരം) അത്യന്തം ചഞ്ചലമോ അതുപോലെ ജീവിതവും അത്യന്തം ചഞ്ചലമാകുന്നു. ലോകമെല്ലാം വ്യാധി, അഭിമാനം ഇവയാൽ വിഴുങ്ങപ്പെട്ടതും ശോകം കൊണ്ട് നശിക്കപ്പെട്ടതും ആണെന്ന് അറിയുക.

(5)

ഇങ്ങനെയെല്ലാം പറഞ്ഞു് ജീവിതത്തിലുള്ള യഥാർത്ഥസുഖത്തെ എന്തിനാണു് കുറയ്ക്കാൻ ശ്രമിക്കുന്നതു് എന്നു അജ്ഞനായ മൂഢൻ ചോദിക്കുന്നു. നാലു വശത്തുമുള്ള ബന്ധുക്കളെ നോക്കുക. അവർ എന്നെ എത്രമാത്രം സ്നേഹിച്ചു് എനിക്കു സുഖം തരുന്നു! ഇതു അസത്യമോ സ്വപ്നമോ ആണെന്നു എങ്ങനെ പറയാം? എന്റെ ഭാര്യയെ നോക്കുക. അവൾക്കു് എന്നോടുള്ള സ്നേഹം ഒന്നു മാത്രം മതിയാകയില്ലേ ജീവിതദുഃഖങ്ങളെയെല്ലാം വിഗണിക്കാൻ? അതു അമൂല്യമായ ധനം തന്നെ. ഇതെല്ലാം കണക്കു കൂട്ടാതെ എല്ലാം "മോഹം" "മോഹം" എന്നു നിങ്ങൾ പറയുന്നുവല്ലോ? ഇതിനു സമാധാനമായി ശ്രീ ശങ്കരൻ പറയുന്നു:—

യാവദ്വിത്തോപാർജനശക്ത—

സ്താവന്നിജപരിവാരോ രക്തഃ

പശ്ചാദ്ധാവതി ജർജ്ജരദേഹേ

വാർത്താം പൃച്ഛതി കോഽപി ന ഗേഹേ.

അന്വയം:— യാവത് വിത്തോപാർജനശക്തഃ താവത് നിജപരിവാരഃ രക്തഃ. പശ്ചാത് ജർജരദേഹേ ധാവതി ഗേഹേ കഃ അപി വാർത്താം ന പൃച്ഛതി.

അർത്ഥം:— ഏതു കാലംവരെ ധനസമ്പാദനത്തിന് ശക്തനാണോ അതു വരെ സ്വകുടുംബം സ്നേഹമുള്ളതായി ഇരിക്കും. പിന്നീട് ശരീരം ജരപിടിച്ച് നിങ്ങൾ (മരണാഭിമുഖനായി) തീരുമ്പോൾ ഗൃഹത്തിലുള്ള ആരും തന്നെ കുശലപ്രശ്നം ചോദിക്ക (പോലും) ചെയ്കയില്ല.

സ്വജനങ്ങൾ, ബന്ധുക്കൾ, പരിവാരങ്ങൾ, ഇവരെല്ലാം സമ്പാദിക്കാൻ ശക്തി ഉള്ളപ്പോൾ മാത്രമേ നിങ്ങൾക്കുണ്ടായിരിക്കയുള്ളൂ. അതില്ലാതെയായിട്ട് ഇനി നിങ്ങളെക്കൊണ്ട് പ്രയോജനമില്ലെന്നു വന്നാൽ ബന്ധുക്കളെല്ലാം ഇരുന്ന സ്ഥലം വിട്ടു അറിയിക്കാതെ തന്നെ മാറിക്കളയും. ഇങ്ങനെ ശ്രീ ശങ്കരൻ നമുക്ക് മുന്നറിവ് നല്കുന്നതു ബന്ധുക്കളെ താഴ്ത്തുന്നതിനു വേണ്ടിയല്ല. സ്വാഭാവികമായ നടപ്പിനെ എടുത്തു കാണിക്കമാത്രമാണ് അദ്ദേഹം ചെയ്തിരിക്കുന്നതു്. ബന്ധുക്കൾക്ക് എന്തു ചെയ്വാൻ സാധിക്കും? പാവങ്ങൾ! അവർ ലോകസ്വഭാവഗതിയെ പിൻതുടരുന്നു എന്നേ ഉള്ളൂ.

അനർത്ഥമായ വസ്തുവിനെ ആശ്രയിച്ച് നില്ക്കരുതു് എന്നാണ് ആചാര്യർ പറയുന്നതു്. സമ്പാദിക്കേണ്ട

വസ്തു ഒന്നു മാത്രമാണ്. അതു് ശ്രീ ഗോവിന്ദന്റെ തിരുവടികൾ തന്നെ. അതിനെ വിസ്മരിച്ചു്, അനിത്യമായ അസത്യത്തെ അവലംബിച്ചു്, ദുഃഖത്തെ തേടരുതെന്നാണു് ശ്രീ ശങ്കരൻ ഉദ്ബോധിപ്പിക്കുന്നതു്. നിങ്ങളുടെ പക്കൽ നിന്നും അവക്കു് കിട്ടാവുന്ന ലാഭങ്ങളെ ആശ്രയിച്ചിരിക്കും ബന്ധുക്കളുടെ സ്നേഹവും യോഗക്ഷേമാന്വേഷണവും. നിങ്ങൾ വൃദ്ധനായി സമ്പാദിക്കാൻ ശക്തനല്ലാത്തവനായിത്തീരുമ്പോൾ അവർ നിങ്ങളെ വിട്ടു മാറിപ്പോകും. ഇപ്പോൾ നിങ്ങളുടെ നാലു വശവും പലരും നില്ക്കുന്നതു കണ്ടിട്ടു് കളിച്ചു പോകരുതു് എന്നു് ആചാര്യർ ഉപദേശിക്കുന്നു. ലോകത്തിൽ എവിടേയും ഏതു കുടുംബത്തെ നോക്കിയാലും ശ്രീ ശങ്കരൻ പറയുന്നതു പരമാത്ഥമാണെന്നു് കാണാൻ സാധിക്കും.

(6)

ബന്ധുക്കളെപ്പററി പറഞ്ഞതു സത്യമായിരിക്കാം. എന്നാൽ എന്റെ ഭാര്യ എന്നോടു് കാണിക്കുന്ന സ്നേഹം വ്യാജമോ വ്യത്ഥമോ ആയിരിക്കയില്ല. രണ്ടു ജീവനെങ്കിലും ഒരു ദേഹം അല്ലെങ്കിൽ രണ്ടു ദേഹങ്ങൾ ഒരു ജീവനായി ഇരിക്കുന്നതല്ലേ ഇതു്? എന്റെ ദേഹത്തിലെ ഓരോ അണുവും തന്റെ സ്വന്തംപോലെ കരുതി വരുന്ന എന്റെ ഭാര്യ എന്റെ സമീപം ഇരിക്കുമ്പോൾ ജീവിതത്തെ വ്യത്ഥമെന്നു് എങ്ങനെ പറയാൻ സാധിക്കും? ഇതാണു് അജ്ഞന്റെ മനോഭാവം. ഇതിനെ സംബന്ധിച്ചു് ആചാര്യർ ഇങ്ങനെ പറയുന്നു:—

യാവത് പവനോ നിവസതി ദേഹേ
താവത് പൃച്ഛതി കുശലം ഗേഹേ
ഗതവതി വായൗ ദേഹാപായേ
ഭാര്യാ ബിഭ്യതി തസ്മിൻ കായേ.

അന്വയം:— യാവത് ദേഹേ പവനഃ നിവസതി, താവത് ഗേഹേ കുശലം പൃച്ഛതി. വായൗ ഗതവതി ദേഹാപായേ തസ്മിൻ കായേ ഭാര്യാ ബിഭ്യതി.

അർത്ഥം:— ഏതുകാലം വരെ പ്രാണൻ ദേഹത്തിൽ ഇരിക്കുന്നുവോ, അതുവരെ ഗൃഹത്തിൽ (സ്വജനങ്ങൾ) കുശലപ്രശ്നം ചോദിക്കും. പ്രാണവായു നിർഗമിച്ച് നാശം സംഭവിച്ച ആ ദേഹത്തെ (കണ്ട്) ഭാര്യ (പോലും) ഭയപ്പെടുന്നു.

യാതൊരു ദേഹത്തെ ജീവിതകാലം മുഴുവനും ആദരിച്ച് സ്നേഹിക്കയും ആ ജീവനും എന്റെ ജീവനും ഒന്നെന്ന് അഭിമാനിക്കയും ചെയ്തിരുന്നുവോ ആ ശരീരത്തിൽ നിന്നും അതിൽ മേൽക്കീഴായി സഞ്ചരിച്ചിരുന്ന പ്രാണവായു നിർഗമിച്ചാൽ അതിനെ പ്രേതമെന്ന് അവഗണിച്ച് ഭയത്തോടുകൂടി ഭാര്യയും അകന്നു മാറും. "വേദന ഇപ്പോൾ എങ്ങനെ ഇരിക്കുന്നു? ഉറക്കമുണ്ടല്ലോ? കാൽ ഒന്ന് തിരുമട്ടേ?" എന്നെല്ലാം പറഞ്ഞുകൊണ്ട് ശുശ്രൂഷിച്ചിരുന്ന ഭാര്യ ശ്വാസം നിലച്ചാൽ താൻ അതുവരെ സ്നേഹപൂർവ്വം താലോലിച്ചിരുന്ന ശരീരത്തെ കണ്ട് ഭയപ്പെടുന്നു. പ്രേതമായ ദേഹം പെട്ടെന്ന് എണീററ് ഇരു

ന്നാൽ വളരെ ഭയന്നു് ഞെട്ടി നിലവിളിച്ചുംകൊണ്ടു് ഭാര്യ ഓടിപ്പോകും. ശരീരബന്ധങ്ങളും സംയോഗങ്ങളും ഇങ്ങനെയുള്ള സ്വഭാവത്തോടുകൂടിയവയാണു്. അഗ്നി സാക്ഷിയായി വിവാഹംചെയ്ത ഭാര്യയെ ഉപേക്ഷിക്കണ മെന്നല്ല ശ്രീ ശങ്കരൻ പറയുന്നതു്. ഗൃഹസ്ഥജീവിതം പരിപാലിക്കേണ്ടതു്തന്നെയാണു്. എന്നാൽ അതിൽ മോഹിതരായിപ്പോകരുതു്. വസ്തുക്കളുടെ പരമാർത്ഥം അറിഞ്ഞു് കർത്തവ്യങ്ങളെ നിറവേററുക. അസത്യത്തെ സത്യമെന്നു കരുതി വൃഥാ സങ്കടപ്പെടരുതു്. ഭാര്യ മക്കൾ ഇവർ ആരാണു്? നിങ്ങളുടെ ആത്മാവും അവ രുടെ ആത്മാവും തമ്മിലുള്ള ബന്ധം എന്തു്? ശാരീരിക സംബന്ധം പ്രാണൻ ഉള്ളിടത്തോളംകാലം മാത്രമേ നിലനില്ക്കുകയുള്ളു.

ഗൃഹസ്ഥാശ്രമധർമ്മം പരിപാലിക്കേണ്ടതു കർത്തവ്യം തന്നെ. എന്നാൽ ഏതു കാര്യവും അതിൻെറ യഥാർത്ഥ മായ മൂല്യം മനസ്സിലാക്കി സ്വീകരിക്കുന്നതാണു് വിവേകം. അനിത്യത്തെ ശാശ്വതമെന്നു് ഗണിക്കുന്നതു കൊണ്ടു് യാതൊരു പ്രയോജനവും സിദ്ധിക്കയില്ല. പര മാർത്ഥം അറിഞ്ഞു ജീവിക്കുന്നതായാൽ ദുഃഖം കുറയും.

(7)

ശൈശവകാലം കളികളിൽ കഴിഞ്ഞുപോകുന്നു. യൗവനം വന്നാൽ കാമവിചാരമായി. മനസ്സു മുഴുവനും നാരികളുടെ സ്മരണയിൽ ചിലവഴിക്കും. പിന്നീടു്

വാൎദ്ധക്യദശ വന്നുചേരുമ്പോൾ സന്താനങ്ങൾ, ഭാൎയ്യ ഇവരുടെ സ്ഥിതി (ഗതി) എന്തായിരിക്കും എന്നുള്ള ചിന്ത ബാധിക്കും. എപ്പോഴും ഇങ്ങനെയുള്ള ചിന്തയിൽതന്നെ മനുഷ്യൻ ജീവിതം പാഴാക്കിക്കളയുന്നു. ഈശ്വരചിന്ത ഒരു ദശയിലും ഇല്ലതന്നെ. കളികളിലും കാമമോഹത്തിലും കുടുംബചിന്തയിലും അസംഖ്യം വ്യൎത്ഥവിചാരങ്ങളിലും അതാതു ദശയിൽ കാലം കഴിഞ്ഞുപോകുന്നുവെന്നല്ലാതെ ജ്ഞാനത്തെ അന്വേഷിക്കുന്നവർ ആരും തന്നെ ഇല്ല. ഈ വിഷമസ്ഥിതിയിൽ എന്താണു് ചെയ്യേണ്ടതു് എന്നു് ശ്രീ ശങ്കരൻ സങ്കടപ്പെടുന്നു.

ബാലസ്താവത് ക്രീഡാസക്ത—
സ്തരുണസ്താവത്തരുണീസക്തഃ
വൃദ്ധസ്താവച്ചിന്താസക്തഃ
പരേ ബ്രഹ്മണി കോഽപി ന സക്തഃ.

അന്വയം:—ബാലഃ താവത് ക്രീഡാസക്തഃ, തരുണഃ താവത് തരുണീസക്തഃ, വൃദ്ധഃ താവത് ചിന്താസക്തഃ, പരേ ബ്രഹ്മണി. കഃ അപി ന സക്തഃ.

അൎത്ഥം:—ബാലൻ ബാല്യകാലം തീരുന്നതുവരെ കളികളിൽ ആസക്തനായിരിക്കുന്നു യുവാവു് യൗവനകാലത്തിൽ യുവതിയിൽ ആസക്തനായി ഭവിക്കുന്നു. വൃദ്ധൻ വാൎദ്ധക്യത്തിൽ ചിന്താരതനായി കാലം കഴിച്ചു കൂട്ടുന്നു. പരബ്രഹ്മത്തിൽ ഒരുവനും (ഒരു അവസ്ഥയിലും) തത്പരനായിരിക്കുന്നില്ല.

ജീവിത കാലം മുഴുവനും വ്യർത്ഥമായ മനോരഥ സഞ്ചാരത്തിൽ ഇങ്ങനെ കഴിഞ്ഞു പോകുന്നു ഇതെല്ലാം മോഹമെന്നു് ധരിച്ചാലും. പരമാത്ഥവസ്തുവിനെ ശരിയായി അറിയുന്നതിനു് ഒരു അവസ്ഥയിലും ആരും തന്നെ ശ്രമിക്കുന്നില്ല.

(8)

കാ തേ കാന്താ കസ്തേ പുത്രഃ
സംസാരോഽയമതീവ വിചിത്രഃ
കസ്യ ത്വം വാ കുത ആയാത—
സ്തത്ത്വം ചിന്തയ യദിദം ഭ്രാതഃ.

അന്വയം:—തേ കാന്താ കാ തേ പുത്രഃ കഃ. അയം സംസാരഃ അതീവ വിചിത്രഃ. ത്വം കസ്യ വാ? കുതഃ ആയാതഃ? ഭ്രാതഃ ഇദം യത് തത് ത്വം ചിന്തയ.

അത്ഥം:—നിങ്ങളുടെഭാര്യ ആരു്? നിങ്ങളുടെ പുത്രൻ ആരു്? ഈ സംസാരം അത്യന്തം വിചിത്രംതന്നെ. നിങ്ങളാകട്ടെ ആരുടേതു്? എവിടെനിന്നും (നിങ്ങൾ) വന്നു? ഹേ സഹോദര, ഇതെല്ലാം നിങ്ങൾ ആലോചിച്ചു നോക്കുക.

നിങ്ങൾ സ്നേഹിക്കുന്ന ഭാര്യക്കും നിങ്ങൾക്കും തമ്മിൽ ഉള്ള ശാശ്വതമായ ബന്ധം എന്താണു്? പരമവാത്സല്യത്തോടുകൂടി നിങ്ങൾ നോക്കുന്ന മകൻ യഥാത്ഥത്തിൽ ആരാണു്?

ലോകജീവിതമെല്ലാം അത്യന്തം വിചിത്രംതന്നെ. നിങ്ങൾ ആരുടെ സ്വത്താകുന്നു? എവിടെ നിന്നാണ് നിങ്ങൾ വന്നതു്? മുമ്പു നിങ്ങൾ എവിടെയാണ് ഇരുന്നതു്? നിങ്ങൾ സ്വയമായി ജനിച്ചതാണോ? നിങ്ങൾ സ്നേഹിച്ച് ആരെയെല്ലാംപററി വിചാരപ്പെടുന്നുവോ അവക്കും നിങ്ങൾക്കും തമ്മിൽ എന്തു ബന്ധമാണുള്ളതു്? എന്തിനാണു നിങ്ങൾ ഇങ്ങനെ വിചാരപ്പെടുന്നതു്? ഇതിനെപ്പററി അല്പം ആലോചിച്ചുനോക്കുക. ഇതെല്ലാം ശ്രദ്ധിച്ചു ചിന്തിക്കുന്നതായാൽ മോഹങ്ങൾ അകലും. ശാന്തി ലഭിക്കയും ചെയ്യും. നശിച്ചുപോകുന്ന ദേഹത്തെയും ശാശ്വതമായ ആത്മാവിനെയും ഒന്നാണെന്ന് സങ്കല്പിച്ച് ആസക്തികൾ വളത്തി മായയിൽ അകപ്പെട്ടു വിഷമിക്കാതിരിക്കുക. കാലത്തെ വ്യത്ഥചിന്തകളിൽ ചിലവാക്കി സങ്കടത്തിൽ അകപ്പെടാതെ ജീവിതം നയിക്കുക.

ഈ ലോകം അത്യന്തം (അതീവ) "വിചിത്രം" എന്ന് ശ്രീശങ്കരൻ പറയുന്നു. വിചിത്രമെന്നാൽ സത്യം മനസ്സിലാക്കാതെ രഹസ്യവും സൗന്ദൎയ്യവും അദ്ഭുതവും കലന്ന സ്വഭാവമുള്ളതെന്നത്ഥം. ഈ ലോകം വിസ്മയാവഹമായ സൗന്ദൎയ്യവും രഹസ്യവും ചേൎന്നു പല വണ്ണങ്ങളോടുകൂടി നേത്രങ്ങളെ വ്യാമോഹിപ്പിക്കുന്ന സാധനമായി വിളങ്ങുന്നു (പ്രശോഭിക്കുന്നു). നിങ്ങൾക്കും അതിനും തമ്മിലുള്ള ബന്ധം അനിത്യമാണ്.

(9)

സജ്ജനങ്ങളോടുകൂടി സഹവസിച്ചാൽ ആശയും ആസക്തിയും നീക്കുന്നതിനു വേണ്ടി പരിശ്രമിക്കാൻ സൗകര്യം ഉണ്ടാകും. സഹവാസത്തിന്റെ പ്രയോജനവും ഫലവും എല്ലാവർക്കും അറിയാമല്ലോ. ഉപദേശത്തെക്കാൾ അതിന് വലുതായ ശക്തി ഉണ്ട്. ആശയും ആസക്തിയും കുറയുന്തോറും മനസ്സിനെ മയക്കുന്ന മോഹാവേശം കുറയും. ഇതു നല്ലത്, ഇതു ചീത്ത, ഇത് ഉത്കൃഷ്ടം, ഇതു നികൃഷ്ടം എന്നു കാണുന്നതിന് തടസ്സമായിട്ടിരിക്കുന്നതു മോഹമാണ്. സത്യവും അസത്യവും വിപരീതമായി കാണുന്ന അവസ്ഥയ്ക്കാണ് മോഹമെന്നു പറയുന്നത്. സജ്ജനങ്ങളുടെ സഹവാസത്താൽ ശാന്തിയും സമനിലയും ലഭിക്കും. ആശയും ആസക്തിയും കുറയുന്നതനുസരിച്ച് മോഹം നീങ്ങും. മോഹാവേശം പൂർണ്ണമായി നീങ്ങിയാൽ ചിത്തം ചഞ്ചലമായി ഭ്രമിക്കാതെ ഏകാഗ്രമായി നില്ക്കും. ചിത്തം നിശ്ചലവും ഏകാഗ്രവും ആയിത്തീർന്നാൽ അന്തഃകരണം ശുദ്ധമായിത്തീരും. ശുദ്ധി തന്നെയാണ് ശിവം എന്നു പറയുന്നതു്. ആ നില വന്നാൽ അതു തന്നെയാണ് മോക്ഷം, ജീവന്മുക്തി.

*"പന്തമറുത്തെന്നെയാണ്ടു പരിചാറ
എന്തുരിശുമറുത്ത അന്തം എനക്കരുളിയവാറു"

* എന്റെ ബന്ധത്തെ നീക്കി എന്നെ (ദാസനായി) സ്വീകരിച്ച് ആത്മബോധത്തെ നശിപ്പിക്കത്തക്കവണ്ണമുള്ള എന്റെ കുറ്റങ്ങളെ അകറ്റി അന്ത്യമായ അവസ്ഥ ഏതായാലും, മുക്തിതന്ന് എന്നെ അനുഗ്രഹിക്കേണമേ!

എന്നു മാണിക്കവാചകർ പാടിയിരിക്കുന്നു. അതിൽ പറയുന്ന "അന്താ" തന്നെയാണു് ജീവന്മുക്തി.

സത്സങ്ഗത്വേ നിസ്സങ്ഗത്വം
നിസ്സങ്ഗത്വേ നിർമോഹത്വം
നിർമോഹത്വേ നിശ്ചലചിത്തം
നിശ്ചലചിത്തേ ജീവന്മുക്തിഃ.

അന്വയം:— സത്സങ്ഗത്വേ നിസ്സങ്ഗത്വം (ഭവതി); നിസ്സങ്ഗത്വേ നിർമോഹത്വം (ഭവതി); നിർമോഹത്വേ നിശ്ചലചിത്തം (ഭവതി); നിശ്ചലചിത്തേ ജീവന്മുക്തിഃ (ഭവതി).

അർത്ഥം:— സത്സംഗംകൊണ്ടു് ആസക്തിയില്ലായ്മയും ആസക്തിയില്ലായ്മയാൽ മോഹനാശവും ഭവിക്കുന്നു. മോഹനാശം വന്നാൽ ചിത്തം നിശ്ചലമാകും. ചിത്തം നിശ്ചലമാകുമ്പോൾ ജീവന്മുക്തി എന്ന അവസ്ഥ ലഭിക്കുന്നു.

ബന്ധവും ആസക്തിയും കുറഞ്ഞു്, പിന്നീടു് മോഹവും നീങ്ങി തത്ഫലമായി സമനിലയിൽ എത്തിയതിനുശേഷം അന്തഃകരണം ശിവമായിത്തീരും. ഇലയും പൂവും കായും പോലെ ഒന്നു കഴിഞ്ഞു് മറ്റൊന്നു് ഇങ്ങനെ വളർന്നു പക്വാവസ്ഥയെ പ്രാപിക്കും. ചിത്തവും നല്ലതും ഇങ്ങനെയാണു് അഭിവൃദ്ധിയെ പ്രാപിക്കുന്നതു്. അവസാനത്തിൽ മുക്തി കൈവരണമെങ്കിൽ ആദ്യമായി ഭക്തന്മാരുമായി സഹവാസം ചെയ്യണം. നാസ്തികന്മാരു

മായുള്ള സഹവാസം ത്യജിക്കണം. ഭക്തിമാർഗ്ഗത്തെ അവലംബിക്കാത്തവരെ നിന്ദിക്കുകയോ വെറുക്കുകയോ ചെയ്യരുത്. ഈശ്വരകൃപ അവർക്കും ലഭിക്കണം. "എനിക്കും ഭക്തി നല്കി അനുഗ്രഹിച്ചല്ലോ" എന്ന് ആനന്ദാശ്ചര്യഭരിതനായി മാണിക്കവാചകസ്വാമികൾ പറഞ്ഞതുപോലെ ഹൃദയം ഉരുകി നിലവിളിക്കണം. മററുള്ളവർക്കും ഭക്തി ലഭിച്ചില്ലല്ലോ എന്ന് സങ്കടപ്പെടണം. അവരെ വെറുക്കുന്നത് അഹംഭാവം കൊണ്ടാണ്. ഈശ്വരൻ അനുഗ്രഹിച്ച് നല്കിയിട്ടുള്ള ഭക്തിയിൽ അഹങ്കരിച്ചാൽ ആ ഭക്തി നശിച്ചുപോകും. തമിഴിൽ എഴുതപ്പെട്ട അത്യന്തം ഉത്കൃഷ്ടമായ ഒരു വൈഷ്ണവ ഗ്രന്ഥത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ഒരുവന് വൈഷ്ണവത്വം ഉണ്ടോ ഇല്ലയോ എന്ന് നിർണ്ണയിക്കേണ്ടത് ഇപ്രകാരമാണ്. അന്യരുടെ വിഷമം കണ്ടാൽ ആരാണോ സങ്കടപ്പെട്ട് സഹതപിക്കുന്നത് ആ മഹാപുരുഷന് ഭഗവത്സംബന്ധം (വൈഷ്ണവത്വം) ഉണ്ടെന്നറിയണം. അയാൾ ഇങ്ങനെ കഷ്ടപ്പെടണമെന്ന് അന്യന്റെ സങ്കടത്തിൽ ആർക്ക് തോന്നുന്നുവോ അവന് ഭഗവത്സംബന്ധം ഇല്ലതന്നെ."

[ആത്മൌപമ്യേന സർവ്വത്ര സമം പശ്യതി യോഽർജ്ജുന,
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ."

എന്ന ഗീതാവാക്യവും ഈ സന്ദർഭത്തിൽ സ്മരണീയമാണ്.] മേൽ ഉദ്ധരിച്ച വാക്യത്തിൽ ഈ തത്ത്വം സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു.

(10)

വസ്തുക്കളുടെ യഥാൎത്ഥജ്ഞാനം ലഭിച്ചാൽ ജീവിതത്തിലുള്ള വൈഷമ്യങ്ങൾ (സങ്കടങ്ങൾ) താനേ നീങ്ങും. ദുഃഖമാകുന്ന രോഗത്തിന് യഥാൎത്ഥജ്ഞാനം തന്നെയാണ് ഒരൊററ സിദ്ധൗഷധം. അതിന്റെ ഫലം അത്യുത്തമമാണ്. ഇതിൽ യാതൊരു സംശയവുമില്ല എന്ന് ആചാൎയ്യർ പറയുന്നു —

വയസി ഗതേ കഃ കാമവികാരഃ
ശുഷ്കേ നീരേ കഃ കാസാരഃ
ക്ഷീണേ വിത്തേ കഃ പരിവാരോ
ജ്ഞാതേ തത്വേ കഃ സംസാരഃ.

അന്വയം:—വയസി ഗതേ കാമവികാരഃ കഃ? നീരേ ശുഷ്കേ കാസാരഃ കഃ? വിത്തേ ക്ഷീണേ പരിവാരഃ കഃ? തത്വേ ജ്ഞാതേ സംസാരഃ കഃ?

അൎത്ഥം:— വയസ്സായാൽ (വാൎദ്ധക്യം ബാധിച്ചാൽ) എവിടാണു കാമവികാരം ഉണ്ടാകുന്നതു്? വെള്ളം വററിയാൽ കുളം എവിടെ? ധനം ക്ഷയിച്ചാൽ സ്വജനങ്ങൾ എവിടെ? തത്വം അറിഞ്ഞാൽ സംസാരം എവിടെ?

ദുഃഖങ്ങളും കഷ്ടങ്ങളും മാനസികമായ മോഹം ഇരിക്കുന്നതുവരെ മാത്രമേ ഉണ്ടാകയുള്ളു. മോഹാവേശം മാറി ജ്ഞാനം ഉദിച്ചാൽ ഉടൻതന്നെ ദുഃഖങ്ങളും കഷ്ടങ്ങളും സൂൎയ്യോദയത്തിൽ മഞ്ഞെന്നപോലെ നീങ്ങി

പ്പോകും. മോഹം മാറാനുള്ള ഔഷധം അറിവു ഒന്നു മാത്രമാണ്. ആ അറിവ് ലഭിക്കണമെങ്കിൽ സദാചാരവും സന്മാർഗ്ഗനിഷ്ഠയും ഭക്തിയും അത്യാവശ്യമാണ്. ഇവ ഇല്ലെങ്കിൽ പുസ്തകങ്ങൾ പഠിച്ചതിൽ നിന്നും കിട്ടുന്ന അറിവ് യഥാർത്ഥമായ ജ്ഞാനം ആകയില്ല. പുസ്തകജ്ഞാനത്തിനും യഥാർത്ഥജ്ഞാനത്തിനും തമ്മിലുള്ള വ്യത്യാസം ഇതു തന്നെയാണ്.

വാർദ്ധക്യം വന്നാൽ കാമവികാരങ്ങൾ സ്വയമേ നിലച്ചു പോകുന്നു. വെള്ളം വററിപ്പോയാൽ അവിടെ കുളം ഉണ്ടായിരുന്നു എന്നു തന്നെ തോന്നുകയില്ല. ധനം ഇല്ലാതെയായാൽ ബന്ധുക്കൾ എവിടെയോ വിലകി മാറുന്നു. അതുപോലെ ജ്ഞാനം, യഥാർത്ഥ ജ്ഞാനം, ഉദിച്ചാൽ ജീവിതദുഃഖങ്ങളെല്ലാം നീങ്ങുമെന്നതു് നിശ്ചയമാണ്. ജനങ്ങളുടെ ഒടുങ്ങാത്ത ദുഃഖങ്ങളും ദുശ്ചിന്തകളും യഥാർത്ഥജ്ഞാനം കൊണ്ടു് ഇല്ലാതെയാകും. അവ നീങ്ങുന്നതോടുകൂടി മനുഷ്യന്റെ സ്വാഭാവികശക്തികൾ തടസ്സം കൂടാതെ വികസിച്ചു് സഫലങ്ങളായ മാർഗ്ഗങ്ങളിൽ കൂടി പ്രവർത്തിക്കും. വ്യർത്ഥങ്ങളായ ചിന്തകളിൽ ആ ശക്തിക്കു ദുർവ്യയം ഉണ്ടാകയില്ല.

യഥാർത്ഥജ്ഞാനം ആത്മശക്തിയെ നൽകുന്നതായ നല്ല മരുന്നാണ്. അതു ദുശ്ചിന്തകളെയും ദുഃഖങ്ങളെയും നീക്കി നല്ല മാർഗ്ഗങ്ങളിൽ ശക്തിപൂർവ്വം പ്രവർത്തിപ്പിക്കുന്ന സിദ്ധൗഷധം തന്നെ. ശാസ്ത്രങ്ങൾ അഭ്യസിച്ചിട്ടും (പഠിച്ചിട്ടും) ദുശ്ചിന്തകൾ മാറിയില്ലെ

കിൽ ഭക്തിപൂർവ്വം പഠിച്ചിട്ടില്ലെന്നു മനസ്സിലാക്കണം. അതുകൊണ്ടു തന്നെയാണ് അതു ഫലിക്കാത്തതു്.

(11)

യൌവനവും ആരോഗ്യവും ഉണ്ടെന്നു വിചാരിച്ച് അഹങ്കരിക്കരുതു്. ധാരാളം സ്വത്തും പറഞ്ഞതുപോലെ ചെയ്യുന്ന സ്വജനങ്ങളും സ്നേഹിതന്മാരും മററും ഉള്ളതു കൊണ്ടു് എനിക്കു എന്തു കുറവാണുള്ളതു് എന്നു വിചാരിച്ചു അഹങ്കരിക്കാൻ പാടില്ല. ദുരദൃഷ്ടം വന്നാൽ ഇവയെല്ലാം ഒരു നിമിഷത്തിനുള്ളിൽ, അവ ഉണ്ടായിരുന്നുവെന്നതിൻെറ ചിഹ്നംപോലും ഇല്ലാതെ മറഞ്ഞുപോകും. ഈ ലോകത്തിൻെറ അനിത്യത മനസ്സിലാക്കി ആത്മസംയമത്തോടും വിനയത്തോടുംകൂടി ജീവിതം നയിക്കുക. ജീവിതത്തിൽ നിങ്ങൾക്കുള്ള ആശാപാശങ്ങളേയും ആസക്തികളേയും അകററി കർത്തവ്യങ്ങളെ വഴിപോലെ പരിപാലിച്ചു് യഥാർത്ഥജ്ഞാനമാർഗ്ഗത്തിൽ സഞ്ചരിക്കുക. ജ്ഞാനം ലഭിച്ചിട്ടുള്ളവൻ ആ ജ്ഞാനത്തിൻെറ ഫലമായി ത്യാഗമാർഗ്ഗത്തിൽ സഞ്ചരിക്കാതിരിക്കയില്ല.

മാ കുരു ധനജനയൌവനഗർവ്വം
ഹരതി നിമേഷാത് കാലഃ സർവം
മായാമയമിദമഖിലം ഹിത്വാ
ബ്രഹ്മപദം ത്വം പ്രവിശ വിദിത്വാ.

അന്വയം:—ധനജനയൗവനഗർവ്വം മാ കുരു. നിമേഷാത് കാലഃ സർവ്വം ഹരതി. മായാമയം ഇദം അഖിലം ഹിത്വാ ത്വാ (തത്ത്വാ) വിദിത്വാ ബ്രഹ്മപദം പ്രവിശ.

അർത്ഥം:—ധനം, ആൾസ്വാധീനം, യൗവനം, ഇവ കൊണ്ടു് ഗർവ്വിക്കരുതു്. ഒരു നിമിഷത്തിൽ കാലൻ സകലത്തും ഹരിച്ചുകൊണ്ടുപോകും. മായാമയമായ ഇതെല്ലാം ത്യജിച്ചു് തത്ത്വജ്ഞാനം സമ്പാദിച്ചു് ബ്രഹ്മപദത്തെ പ്രാപിക്കുക.

ലോകജീവിതത്തിൽ നമുക്കു ലഭിക്കുന്ന സുഖവും ധനവും നിസ്സാരങ്ങളായ മായികവസ്തുക്കളാണു്. അവയുടെ അനിത്യസ്വഭാവത്തെ അറിഞ്ഞുകൊണ്ടു് ത്യാഗജീവിതം അവലംബിക്കുക എന്നാണു് ആചാര്യർ ഉപദേശിക്കുന്നതു്. സന്ന്യാസമാർഗ്ഗത്തെ സ്വീകരിക്കേണ്ടതു പാകം വന്നതിൽ പിന്നീടു വേണമെന്നു് മഹാന്മാർ മുന്നറിയിപ്പു തന്നിരിക്കുന്നു. പാകം വരാത്തവരുടെ സന്ന്യാസം പരിഹാസത്തിനു പാത്രമാകും. ധനവും പ്രതാപവും മററും തുച്ഛമാകുന്നു എന്ന നില കിട്ടണം. ബന്ധുക്കൾ, സ്നേഹിതന്മാർ, അയൽവാസികൾ എന്നിത്യാദി ഭേദബുദ്ധി ഇല്ലാതിരിക്കണം. (ലൗകികങ്ങളായ) ഭോഗസുഖങ്ങൾ അനുഭവിക്കാനുള്ള ആഗ്രഹത്തിൽനിന്നു ഒഴിയണം. ദോഷങ്ങളെ അകററാൻ സന്ന്യാസം സാധനം (മാർഗ്ഗം) ആകയില്ല. സന്ന്യാസവേഷം ധരിച്ചു് സന്ന്യാസസങ്കല്പം നടത്തിക്കഴിഞ്ഞാൽ ജ്ഞാനമാർഗ്ഗം സുലഭമാകുമെന്നു വിചാരിച്ചു് കളിച്ചുപോകരുതു്.

അങ്ങനെ ചെയ്യുന്നതു് മൌഢ്യമാണു്. ധാരാളം ഊണു കഴിച്ചാൽ മനനശക്തി വൎദ്ധിക്കുമെന്നു വിചാരിക്കുന്നതു പോലെയാണു് ഈ മൌഢ്യം. അതുകൊണ്ടു് വയററു വേദന എന്ന ഫലംമാത്രമേ ഉണ്ടാകുകയുള്ളു. ദോഷങ്ങൾ നിശ്ശേഷം നീങ്ങിയാൽ മാത്രമേ സന്ന്യാസനില സ്വീകരിക്കുന്നതിനെപ്പററി ആലോചിക്കാൻ പാടുള്ളു. എല്ലാ പടികളും കടന്നതിൽപിന്നെ മാത്രമേ സന്ന്യാസം സാദ്ധ്യമാകൂ.

(12)

ലോകവും ലോകജീവിതവും മായികമായി ഇരുന്നാലും സത്യമായിരുന്നാലും നമ്മളുടെ സാമൎത്ഥ്യം കൊണ്ടു് ധാൎമ്മികമായ സുഖം നേടുന്നതിനെ ശ്രീ ശങ്കരൻ ആക്ഷേപിക്കയില്ല. ദുർമാൎഗ്ഗങ്ങളിൽക്കൂടി സുഖം തേടുന്നതായാൽ സ്വല്പമായ സുഖവും വലുതായ ദുഃഖവും ഉണ്ടാകുമെന്നതു നിശ്ചയംതന്നെ. അങ്ങനെ ചെയ്യാതെ ധൎമ്മത്തിലും സത്യത്തിലും അടി ഉറപ്പിച്ചു് ജീവിതം നയിച്ചാലും സുഖം ദുഃഖം എന്നതു രണ്ടും അനുഭവിച്ചേ തീരു. ദുഃഖവും സഹിക്കാതെ നിവൃത്തിയില്ല. ശ്രീ ശങ്കരൻ പറഞ്ഞിരിക്കുന്നതു നല്ലപോലെ ധരിച്ചു് മനസ്സിൽ പതിഞ്ഞിരുന്നാൽ ദുഃഖം സഹിക്കാനുള്ള ധൈൎയ്യവും ശക്തിയും ഉണ്ടാകും. മററു കഷ്ടങ്ങൾ ഒന്നും നേരിട്ടില്ലെങ്കിലും മരണവും അതിൽ നിന്നും ഉണ്ടാകുന്ന വിയോഗ ദുഃഖവും മാററാൻ സാധിക്കയില്ലല്ലോ. ഭാൎയ്യക്കു ഭൎത്തൃവിയോഗം സഹിക്കേണ്ടിവരുന്നു അഥവാ ഭൎത്താവിനു ഭാൎയ്യ

മരിക്കുന്നതു കണ്ടു ദുഃഖിക്കേണ്ടിവരുന്നു. മററു ദുഃഖങ്ങളും ഇതുപോലെ തന്നെയാണ്. അവ സഹിക്കുന്നതിനും ശ്രീശങ്കരൻ ഉപദേശിച്ചിരിക്കുന്ന ജ്ഞാനം ആവശ്യമാണ്. ഇതുകൂടാതെ മററു പല കഷ്ടങ്ങളും ഉണ്ട്. "വേദാന്തം വേണ്ട നമുക്കു യഥേഷ്ടം ജീവിതം നയിക്കാം" എന്നു ചിലർ പറഞ്ഞ് അതുപോലെ നടത്താൻ ശ്രമിക്കുന്നു. എന്നാൽ കഷ്ടങ്ങളായ ദുഃഖങ്ങൾ വരുമ്പോൾ അവർ സഹിക്കാൻ വയ്യാതെ അപരിമിതമായ ദുഃഖം അനുഭവിക്കുന്നതായി കാണാം. അതുകൊണ്ട് മനസ്സിൽ ഇങ്ങനെ ദൃഢനിശ്ചയം ചെയ്തുകൊള്ളണം. ജീവിതത്തിൽ ദുഃഖം കലർന്നുതന്നെ ഇരിക്കും. സുഖത്തിലും ദുഃഖം കലർന്നു തന്നെ ഇരിക്കുന്നു. പ്രപഞ്ചത്തിൽ സുഖദുഃഖങ്ങൾ ഓരോന്നും ശുദ്ധമായി കലപ്പില്ലാതെ ഇരിക്കയില്ല ദുഃഖത്തെ നീക്കാൻ സാധിക്കയില്ല. അതിനാൽ ദുഃഖം സഹിക്കാനുള്ള ധൈര്യവും ശക്തിയും സമ്പാദിക്കണം. അതിന് യഥാർത്ഥജ്ഞാനം ആവശ്യമാണ്. അതുകൊണ്ട് ശ്രീശങ്കരൻ, സന്ന്യാസിവരിഷ്ഠനായ ശ്രീശങ്കരൻ, പറയുന്ന പരമാർത്ഥജ്ഞാനം സാധാരണമായ സുഖജീവിതത്തിനും അത്യാവശ്യംതന്നെ.

* ദിനമപി രജനീ സായം പ്രാതഃ
ശിശിരവസന്തൗ പുനരായാതൗ
കാലഃ ക്രീഡതി ഗച്ഛത്യായു-
സ്തദപി ന മുഞ്ചത്യാശാവായുഃ.

* "ദിനമപിരജനീ" എന്നതിന് "ദിനയാമിന്യൗ" എന്നും "ആയാതൗ" എന്നതിന് "ആയാതഃ" എന്നും പാഠാന്തരം.

അന്വയം:— ദിനാ അപി രജനീ സായം പ്രാതഃ ശിശിരവസന്തൌ പുനഃ ആയാതൌ. കാലഃ ക്രീഡതി. ആയുഃ ഗച്ഛതി. തദപി ആശാവായുഃ ന മുഞ്ചതി.

അർത്ഥം:—രാവും പകലും സായാഹ്നവും പ്രാതഃകാലവും ശിശിരവസന്തങ്ങളും വീണ്ടും വീണ്ടും വന്നുകൊണ്ടിരിക്കുന്നു. കാലൻ കളിക്കുന്നു. ആയുസ്സു ക്ഷയിച്ചുപോകുന്നു. എങ്കിലും ആശാവായു (വ്യർത്ഥമായ ആശ) പോകുന്നില്ല (വിട്ടുമാറുന്നില്ല).

രാവും പകലും സായാഹ്നവും പ്രഭാതവും മഞ്ഞും മാറി മാറി വരുന്നു. നൃത്യശാലയിൽ നടനം ചെയ്യുന്ന നർത്തകിയെപ്പോലെ കാലസ്വരൂപിണിയായ ദേവി താണ്ഡവനൃത്തം ചെയ്യുന്നു. എന്നാൽ വാസ്തവമായി വിചിത്രസൗന്ദര്യമുള്ള ആ ദേവിയുടെ ഓരോ താളവും കാൽവയ്പ്പും നിങ്ങളുടെ ആയുസ്സിനെ ഛേദിക്കുന്ന ഖഡ്ഗമാണെന്നു് ധരിച്ചുകൊൾക. ഓരോ ദിവസവും സുഖപ്രദം എന്നു നടിച്ചു് പ്രാണനാശം വരുത്തുന്ന വാളാണെന്നു്

---

ഇപ്പോളിതു പകൽ പില്പാടു രാത്രിയും
പില്പാടു പിന്നെപ്പകലുമുണ്ടായ്‌വരും.
ഇപ്രകാരം നിരൂപിച്ചു മൂഢാത്മാക്കൾ
ചിത്പുരുഷൻ ഗതിയേതുമറിയാതെ
കാലസ്വരൂപനാമീശ്വരൻതന്നുടെ
ലീലാവിശേഷങ്ങളൊന്നുമോരായ്കയാൽ
ആമകുംഭാബുസമാനമായുസ്സുടൻ
പോമതേതും ധരിക്കുന്നിതില്ലാരുമേ.

(അദ്ധ്യാത്മരാമായണം അയോദ്ധ്യാകാണ്ഡം)

തിരുവള്ളുവർ "തിരുക്കുറൾ" എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ പറയുന്നു.

* നാളെന ഒൻറുപോൽ കാട്ടി ഉയിരീരും
വാൾ അതുണർവാർ പ്പേറിൻ.

മായാമോഹത്തെപ്പററി വിവരിക്കുമ്പോൾ അതിൻെറ സൗന്ദര്യത്തെ ശ്രീ ശങ്കരൻ ഭംഗിയായി വർണ്ണിച്ചു കാണിച്ചിരിക്കുന്നു പ്രഭാതവും സായാഹ്നവും പോലെ മനോഹരമായ ദൃശ്യം ലോകത്തിൽ ഉണ്ടോ? രാത്രിയിലെ സൗന്ദര്യത്തിനു് ഉപമയില്ല. ഋതുക്കളുടെ മനോഹാരിതയത്തെപ്പററി പ്രത്യേകിച്ചു പറയണമോ? എന്നാൽ ഇവയെല്ലാം യഥാർത്ഥത്തിൽ എന്താണു്? നിരന്തരമായി പ്രാണികളെ സംഹരിക്കുന്ന ഒരു ഖഡ്ഗം മാത്രം. ഇതു മനസ്സിലാക്കിയാലും നമ്മൾ ആശാപാശങ്ങളെ ത്യജിക്കുന്നില്ല. ഈ മൗഢ്യത്തിനു് കാരണമെന്തു്?

(13)

നിങ്ങൾക്കു സദുപദേശം ചെയ്യാൻ ആരുമില്ലല്ലോ. മരണകാലം ഏററവും അടുക്കുമ്പോഴും നിങ്ങളുടെ ചിന്ത ഭാര്യയിലും സ്വത്തിലും മാത്രം കിടന്നു നീന്തുന്നതു് എന്തിനു്? അന്ത്യകാലത്തിൽ പോലും കുറേ ജ്ഞാനം സമ്പാദിക്കരുതോ? സ്വച്ഛമായിട്ടെങ്കിലും അങ്ങനെ പരി

* ജീവിതത്തിൽ കഴിഞ്ഞ ദിവസങ്ങൾ വാളിനെപ്പോലെ ജീവൻ വസിക്കുന്ന ശരീരത്തെ പിളർക്കുന്നതാണു്. ഇപ്രകാരമുള്ള ശരീരത്തിൻെറ നശ്വരാവസ്ഥയെ മനുഷ്യർ അറിയുന്നതു നന്നു്.

ശ്രമിച്ചാൽ വളരെ വലുതായ ഫലം കിട്ടുമല്ലോ എന്നു് സങ്കടപ്പെട്ടു് ശ്രീശങ്കരാചാര്യർ ഉദ്ബോധിപ്പിക്കുന്നു:—

കാ തേ കാന്താ ധനഗതചിന്താ
വാതുല കിം തവ നാസ്തി നിയന്താ
§ക്ഷണമപി സജ്ജനസംഗതിരേകാ
ഭവതി ഭവാർണ്ണവതരണേ നൗകാ.

അന്വയം:—വാതുല! തേ കാന്താ കാ? ധനഗതചിന്താ കാ? തവ നിയന്താ കിം ന അസ്തി? ക്ഷണം അപി ഏകാ സജ്ജനസംഗതിഃ ഭവാർണ്ണവതരണേ നൗകാ ഭവതി.

അർത്ഥം:—ഭ്രാന്താ! നിങ്ങളുടെ ഭാര്യ ആരു്? എന്തിനാണു് നിങ്ങൾ ധനസംബന്ധമായി ആലോചിക്കുന്നതു്? നിങ്ങൾക്കു നിയന്താവായി ആരും ഇല്ലേ? ക്ഷണനേരംപോലുമുള്ള സജ്ജനസംഗം ഒന്നു തന്നെ സംസാരസമുദ്രത്തെ കടക്കാൻ പററിയ നൗകയായി ഭവിക്കുന്നു.

നമ്മളുടെ മനസ്സിനെ കവർന്നുകൊണ്ടു പോകുന്ന ആശാപാശങ്ങളും ആസക്തികളും നല്ലവണ്ണം ആലോചിച്ചും പരിശോധിച്ചും നോക്കേണ്ടതാണു്. ഭാര്യയുടെ ആത്മാവിനും നിങ്ങളുടെ ആത്മാവിനും തമ്മിൽ എന്താണു് സംബന്ധം? ഒന്നു മറെറാന്നിനോടു് ഒട്ടിനില്ക്കുന്നതു് എന്തിനു്? ഈ ജന്മത്തിൽ ഭാര്യയെന്നു കരുതുന്ന ജീവിക്കും എനിക്കും തമ്മിൽ മറെറാരു ജന്മത്തിൽ (മുൻ ജന്മത്തിലോ, പിൻ ജന്മത്തിലോ) എന്താണു് സംബന്ധം?

§ "ത്രിജഗതി" എന്നു പാഠാന്തരം.

ആത്മാക്കൾ തമ്മിൽ എന്തു ബന്ധമാണുള്ളതു്? ഒരു ജന്മത്തിൽ മാത്രം നിലനില്ക്കുന്ന അനിത്യമായ ബന്ധത്തെപ്പററി എന്തിനാണു് വിചാരപ്പെടുന്നതു്. അനന്തമായ കാലത്തിന്റെ മുമ്പിൽ ഒരു ജന്മകാലം എത്രതുച്ഛം! അതു് ഒരു ക്ഷണനേരത്തിനു് തുല്യമത്രേ. നിങ്ങളുടെ കാലം കഴിഞ്ഞുപോയാൽ ഭാൎയ്യയ്ക്കും നിങ്ങൾക്കും തമ്മിൽ എന്താണു് ബന്ധം? അതിനെ സംബന്ധിച്ചു് എന്തിനു് വിചാരപ്പെടുന്നു? വ്യൎത്ഥങ്ങളായ ചിന്തകളെ അകററേണ്ടതല്ലേ?

ഭാൎയ്യയുമായുള്ള ബന്ധം തന്നെ ഇത്രത്തോളം അനിത്യമാണെങ്കിൽ ധനത്തെപ്പററി ചോദിക്കേണ്ടതുണ്ടോ? അതു ജീവനില്ലാത്ത വസ്തുവാണല്ലോ. ശരീരത്തെ ഉപേക്ഷിച്ചു് വെളിയിൽ വന്നാൽ നിങ്ങൾക്കും അതിനും തമ്മിൽ എന്തു ബന്ധം അവശേഷിക്കും? ആ ധനത്തെപ്പററി എന്തിനു് ചിന്തിച്ചു് വിഷമിക്കുന്നു?

ഈ പരമാൎത്ഥം എളുപ്പത്തിൽ മനസ്സിലാക്കിയാലും മോഹാവേശം നിലനിന്നു് പ്രവൎത്തിച്ചുകൊണ്ടു തന്നെ ഇരിക്കുന്നു. ആ മോഹത്തെ നീക്കുന്നതിനു വേണ്ടിയാണു് ശ്രീശങ്കരൻ ഈ "മോഹമുദ്ഗരം" രചിച്ചതു്. "ഭജഗോവിന്ദം" എന്ന കൃതിക്കു് പരമ്പരാഗതമായ പേരു "മോഹമുദ്ഗരം" എന്നതാണു്. അതായതു "മോഹത്തെ നശിപ്പിക്കുന്ന മുദ്ഗരം".

(14)

ശ്രീ ശങ്കരൻ പാടിയ "ഭജ ഗോവിന്ദം" ഗാനത്തിൽ ചേർന്നതാണു് താഴെ കൊടുത്തിരിക്കുന്ന ഗാനം:—

ജടിലീ മുണ്ഡീ ലുഞ്ചിതകേശഃ
കാഷായാംബരബഹുകൃതവേഷഃ
പശ്യന്നപി ച ന പശ്യതി മൂഢോ
ഉദരനിമിത്തം ബഹുകൃതവേഷഃ.

അന്വയം:—ജടിലീ, മുണ്ഡീ, ലുഞ്ചിതകേശഃ കാഷായാംബരബഹുകൃതവേഷഃ; ഉദരനിമിത്തം ബഹുകൃതവേഷഃ (ഇതി) പശ്യൻ അപി മൂഢഃ ന പശ്യതി ച.

അർത്ഥം:—ജടാധാരി, മുണ്ഡനം ചെയ്തവൻ, തലമുടി മുറിച്ചു് കളഞ്ഞവൻ, കാവിവസ്ത്രം പലവിധത്തിൽ ധരിച്ചവൻ, ഇങ്ങനെ പലരും ഉണ്ടു്. അവർ ഉദരപൂരണത്തിനായി പലവിധം വേഷം ധരിച്ചിരിക്കുന്നുവെന്നു് കണ്ടിട്ടും മൂഢൻ കാണുന്നില്ല.

സന്ന്യാസമെന്നതു് ബാഹ്യവേഷമല്ല. അതു് അന്തഃകരണത്തിൽ സാധിക്കേണ്ട ഒരു വിജയമത്രെ. എങ്കിലും നമ്മൾ ലോകത്തിൽ കാണുന്നതു് എന്താണു്? മുടി കളയുന്നതു്, മുടി വളർത്തി നീട്ടിവയ്ക്കുന്നതു് മുതലായ പല ബാഹ്യവേഷങ്ങളല്ലേ?

അന്തഃകരണത്തിൽ കത്തിക്കാളുന്ന ആശയെ ശമിപ്പിച്ചില്ലെങ്കിൽ ഈ ബാഹ്യവേഷങ്ങൾകൊണ്ടു് യാതൊരു പ്രയോജനവുമില്ല. സന്ന്യാസവേഷങ്ങളും ഉപ

ജീവനമാർഗ്ഗങ്ങളായി (വയറുനിറയ്ക്കാനുള്ള വഴികളായി) ത്തീരുന്നു. എന്തിനാണു് വെറും വേഷം ധരിക്കുന്നതു്? അതുകൊണ്ടു് ഒരു പ്രയോജനവുമില്ല എന്നു് ശ്രീ ശങ്കരൻ പറയുന്നു

മഴിത്തലും നീട്ടലും വേണ്ടാ ഉലകം
പഴിത്തതു ഒഴിത്തു വിടിൻ"

തല വടിച്ചു കളയുകയോ മുടി വളർത്തുകയോ രണ്ടും വേണ്ട. ലോകം നിന്ദിക്കുന്നതിനെ (ദുരാചാരത്തെ) ത്യജിക്കുക എന്നു തിരുവള്ളുവർ കുറൾഗ്രന്ഥത്തിൽ അഭിപ്രായപ്പെടുന്നു. കാവിവസ്ത്രം ധരിച്ചു് ചില വഷ ങ്ങൾ നയിച്ചതിൽപിന്നെ ലോകവ്യാപാരങ്ങളിൽ വീണ്ടും മനസ്സു ചെലുത്തി ഏറ്റപ്പെട്ടു കാമക്രോധാദികൾ നിറഞ്ഞിരിക്കുന്ന പല സന്ന്യാസികളേയും നമ്മൾ കാണുന്നുണ്ടു്. സന്ന്യാസിയുടെ വേഷം ധരിച്ചിട്ടും പ്രതാപത്തിനുവേണ്ടി മുമ്പിലത്തെപ്പോലെതന്നെ ചുററിത്തിരിയുന്നവരും ഉണ്ടു്. അവർ സന്ന്യാസവേഷത്തെ പ്രതാപപ്രാപ്തിക്കു് ഒരു ഉപകരണമായി ഉപയോഗിക്കുന്നതും കാണാം. ഇതെല്ലാം മഹാപാപംതന്നെയാണു്. ഇവയെല്ലാം സന്ന്യാസമാർഗ്ഗത്തിനുതന്നെ അപഖ്യാതി വരുത്തുന്ന ദുരാചാരങ്ങളാണു്. സന്ന്യാസികൾ എങ്ങനെ ഇരുന്നാലും സന്ന്യാസാശ്രമമെന്നതു നമ്മളുടെ പൂർവ്വികന്മാർ കണ്ടുപിടിച്ച ഒരു മഹത്തായ സമ്പത്തുതന്നെ. അതിനു യാതൊരു സംശയവുമില്ല. എന്നാൽ പാകം

വരാതെ പലരും ആ മാർഗ്ഗത്തെ അവലംബിച്ചതുകൊണ്ടാണു് സന്ന്യാസാശ്രമത്തിനു് ബഹുമാനക്കുറവു് ഉണ്ടാകുന്നതു്.

(15)

സന്ന്യാസമെന്നു പറയപ്പെടുന്ന ഉത്തമസ്ഥിതിയുടെ (ഉത്തമാശ്രമത്തിന്റെ) മൂലഘടകം ത്യാഗമാണു്. അതു ബാഹ്യവേഷങ്ങളിൽ സ്ഥിതി ചെയ്യുന്നില്ല. അന്തഃകരണത്തിൽ പ്രവർത്തിക്കുന്ന ആശകളെ ത്യജിക്കുന്നതു തന്നെയാണു് യഥാർത്ഥമായ ത്യാഗം.* [പ്രജഹാതി യദാ കാമാൻ, സർവാൻ പാർത്ഥ മനോഗതാൻ, ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ] ഈ തത്വം ഭഗവദ്ഗീതയിലെ മൂന്നാമദ്ധ്യായത്തിൽ സുസ്പഷ്ടമായി ഭഗവാൻതന്നെ അരുളിച്ചെയ്തിരിക്കുന്നു. ഏതു ജോലി ചെയ്തുകൊണ്ടിരുന്നാലും അന്തഃകരണത്തിൽ ത്യാഗം ഉറച്ചുനില്ക്കണം. ഏതു വേഷം ധരിച്ചാലും ചിത്തം ശുദ്ധമായി ഇരിക്കണം. അങ്ങനെയുള്ള ചിത്തശുദ്ധി സമ്പാദിക്കാൻ സാധിക്കയും ചെയ്യും.

ഈ പരമാർത്ഥം ആരാഞ്ഞു നോക്കിയ മഹാന്മാർ പറഞ്ഞിരിക്കുന്നു. നമ്മളെക്കാൾ അത്യധികം പരിശുദ്ധിയും ജ്ഞാനവും ഉത്തമാധികാരവും ഉള്ള മഹാന്മാർ ആരാഞ്ഞറിഞ്ഞു ഇങ്ങനെ പറഞ്ഞിരിക്കുന്നതാണു്.

* അല്ലയോ പാർത്ഥ, മനോഗതങ്ങളായ സർവ്വ കാമങ്ങളേയും നിശ്ശേഷം ഉപേക്ഷിച്ചു് ആത്മാവിനാൽ ആത്മാവിൽതന്നെ സന്തുഷ്ടനായവൻ സ്ഥിതപ്രജ്ഞൻ എന്നു് പറയപ്പെടുന്നു.

ഭഗവാനെ ഏതുരൂപത്തിലെങ്കിലും ധ്യാനിച്ച്, അച്ഛൻ, അമ്മ, ഗുരുനാഥൻ, മുതലായ ഏതു ഭാവത്തിലും സങ്കല്പിച്ച് സ്നേഹപൂർവ്വം ധ്യാനിച്ചാൽ അന്തഃകരണം ശുദ്ധമാകുമെന്ന് അവർ പറഞ്ഞിരിക്കുന്നു. ഭക്തികൂടാതെ അന്തഃകരണത്തിൽ ത്യാഗഭാവം വരുകയില്ല. മാണിക്കവാചകസ്വാമികളുടെ ഗാനങ്ങൾ വായിച്ചു നോക്കിയാൽ ഇതു മനസ്സിലാകും. ആ മഹാത്മാവിനെക്കാൾ നമ്മൾ അഭിജ്ഞന്മാരല്ല. അദ്ദേഹം മനസ്സിലാക്കാത്ത വേദാന്തതത്വം ഇല്ല തന്നെ. ആ മഹാൻ കരഞ്ഞു കരഞ്ഞാണ് പാടിയിരിക്കുന്നത്. മാണിക്കവാചകരെപ്പോലെ തന്നെ ഈശ്വരനെ ജനനിയായ മാതാവായും പിതാവായും അതിനെക്കാൾ അടുത്ത ബന്ധമുള്ളവനായും കണ്ട് ഹൃദയം അലിഞ്ഞു നമ്മളും സ്നേഹിക്കണം. അങ്ങനെ സ്നേഹിച്ചാൽ സ്വച്ഛം ജ്ഞാനം ലഭിക്കാൻ സാധിക്കും. ആശകളെ അകററാനുള്ള ശക്തിയും നമുക്കു കുറെയെങ്കിലും കിട്ടും. ഭക്തികൂടാതെയുള്ള പഠിപ്പുകൊണ്ടു ത്യാഗഭാവം വരുകയില്ല.

വാർദ്ധക്യംമൂത്തവർക്കുപോലും ആശ പിണ്ഡത്തെ ത്യജിക്കുന്നില്ലെന്ന് ശ്രീശങ്കരൻ പറയുന്നു.-

അംഗം ഗളിതം പലിതം മുണ്ഡം
ദശനവിഹീനം ജാതം തുണ്ഡം
വൃദ്ധോ യാതി ഗൃഹീത്വാ ദണ്ഡം
തദപി ന മുഞ്ചത്യാശാപിണ്ഡം.

അന്വയം:—അംഗം ഗളിതം, മുണ്ഡം പലിതം, തുണ്ഡം ദശനവിഹീനം ജാതം, വൃദ്ധഃ ദണ്ഡം ഗൃഹീത്വാ യാതി. തദപി ആശ പിണ്ഡം ന മുഞ്ചതി.

അർത്ഥം:—അവയവങ്ങൾ ശിഥിലമായിരിക്കുന്നു. തലയിലെ മുടിയെല്ലാം നരച്ചു കഴിഞ്ഞു. വായിൽ പല്ലൊന്നുമില്ല. വൃദ്ധൻ ആയി വടി ഊന്നി നടക്കുന്നു. എങ്കിലും ആശ പിണ്ഡത്തെ ത്യജിക്കുന്നില്ല.

(16)

അഗ്രേ വഹ്നിഃ പൃഷ്ഠേ ഭാനു
രാത്രൗ ചിബുകസമർപ്പിതജാനുഃ
കരതലഭിക്ഷസ്തരുതലവാസ—
സ്തദപി ന മുഞ്ചത്യാശാപാശഃ.

അന്വയം:—അഗ്രേ വഹ്നിഃ, പൃഷ്ഠേ ഭാനുഃ, രാത്രൗ ചിബുകസമർപ്പിതജാനുഃ; കരതലഭിക്ഷുഃ, തരുതലവാസഃ, തദപി ആശാപാശഃ ന മുഞ്ചതി.

അർത്ഥം:—മുമ്പിൽ തീയും പുറകിൽ സൂര്യനും ഉണ്ട്. രാത്രിയിൽ കാൽമുട്ടുകളിൽ ചിബുകത്തെ (താടി) വച്ചുകൊണ്ടിരിക്കുന്നു. കരതലമാകുന്ന പാത്രത്തിൽ ഭിക്ഷ എടുക്കുന്നു. വൃക്ഷതലത്തിൽ വസിക്കയും ചെയ്യുന്നു. എങ്കിലും ആശാപാശം പോകുന്നില്ല. (വിട്ടുമാറുന്നില്ല).

തണുപ്പുസഹിക്കാൻ പാടില്ലാതെ വൃദ്ധൻ വിറയ്ക്കുന്നു. ആ വിഷമത്തിൽ അകപ്പെട്ടപ്പോൾ അഗ്നി

യുടെ സമീപം ചെന്നിരുന്നു തീകാഞ്ഞും വെയിലിൽ ഇരുന്നും കുളിർ മാററാൻ ശ്രമിക്കും. രാത്രിയിൽ കാൽ നീട്ടികിടക്കാൻ അവന്നു് നിവൃത്തിയില്ല. (ചുരുണ്ടുകൂടി ക്കിടക്കുന്നു). അടുത്ത ദിവസത്തെ ആഹാരം എവിടെ കിട്ടുമെന്നു് നിശ്ചയമില്ല. എങ്കിലും ആ വൃദ്ധൻെറ ആ ശകൾക്കു് അതിരില്ല. പ്രകൃതിയിൽ കാണപ്പെടുന്ന ആ സക്തികളും ആശകളും വളരെ വേഗത്തിൽ പായുന്ന ശക്തികളാണു്. മനുഷ്യൻെറ ദേഹം ഭഗ്നമായാലും, മുമ്പ റഞ്ഞ പിശാചുക്കളുടെയും രാക്ഷസന്മാരുടെയും ആക്രമം കുറയുകയില്ല. ആ ശത്രുക്കളെ നിങ്ങൾക്കു് തനിച്ചു് എ തിൎത്തു ജയിക്കാൻ സാദ്ധ്യമല്ല. ഈശ്വരനോടു് പ്രാൎത്ഥി ച്ചു നിങ്ങളെ സഹായിക്കുന്നതിനു് പറയണം. അപ്പോൾ നിങ്ങൾക്കു വിജയം കൈവരും. "ഇതിനെല്ലാം ഈശ്വ രൻ നേരിട്ടു് വരണമോ? അങ്ങനെ വരുന്നതിനു് അദ്ദേ ഹത്തോടു പ്രാൎത്ഥിക്കുന്നതു് ശരിയാണോ" എന്നെല്ലാം ചോദിക്കരുതു്. ഈശ്വരനെ ക്ഷണിക്കത്തക്കതായ ഭക്തി യുടെ ഫലമായി നിങ്ങൾക്കു് ശക്തി ലഭിക്കും ആ പിശാചുക്കളെ എതിക്കാനുള്ള സാമൎത്ഥ്യവും നിങ്ങൾക്കു കിട്ടും. നമ്മൾ ഭഗവാനെ ക്ഷണിക്കുന്നതുകൊണ്ടു് അദ്ദേ ഹത്തിനു് ഒരു കുറവും വരുകയില്ല നമ്മൾ ഹൃദയ മലിഞ്ഞു പ്രാൎത്ഥിക്കുന്നതു് അദ്ദേഹത്തിനു് സന്തോഷ കരമാണു്. പ്രാകൃതങ്ങളായ വികാരങ്ങളെ ജയിച്ചു് ആത്മശക്തി ലഭിക്കുന്നതിനു് ഈശ്വരാനുഗ്രഹം - ഈ ശ്വരസഹായം - അത്യാവശ്യമാണു്

(17)

"അറിവുവേണം. ജ്ഞാനം വേണം എന്ന് എല്ലാ മതങ്ങളും മതശാഖകളും നല്ലവണ്ണം നിഷ്കർഷിക്കുന്നു.

കുരുതേ ഗംഗാസാഗരഗമനം
വ്രതപരിപാലനമഥവാ ദാനം
ജ്ഞാനവിഹീനഃ സർവ്വമതേന
മുക്തിം ഭജതി ന ജന്മശതേന.

അന്വയം:—(ജന!) ഗംഗാസാഗരഗമനം വ്രതപരിപാലനം അഥവാ ദാനം കുരുതേ; സർവ്വമതേന ജ്ഞാനവിഹീനഃ ജന്മശതേന മുക്തിം ന ഭജതി.

അർത്ഥം:—ജനങ്ങൾ ഗംഗാസാഗരതീർത്ഥയാത്രയോ വ്രതാനുഷ്ഠാനമോ ദാനമോ ചെയ്യുന്നു. എന്നാൽ ഏതു മതം അനുസരിച്ചു നോക്കിയാലും ജ്ഞാനമില്ലാത്തവന് നൂറുജന്മംകൊണ്ടും മോക്ഷം കിട്ടുകയില്ല.

കാശീയാത്രയും സേതുസ്നാനവും പലപല വ്രതാനുഷ്ഠാനങ്ങളും ഉയർന്നതരത്തിലുള്ള ദാനങ്ങളും ചെയ്തു പുണ്യം സമ്പാദിച്ചാലും യഥാർത്ഥജ്ഞാനം ലഭിച്ചിട്ടില്ലെങ്കിൽ മോഹം മാറുകയില്ല. അന്തഃകരണശുദ്ധിയും യഥാർത്ഥ ഭക്തിയും ഉണ്ടായിരുന്നാൽ ഇങ്ങനെയുള്ള സ്നാനദാന വ്രതാദികൾ ഫലിക്കും. ഇവ ഒന്നുമില്ലെങ്കിൽ ആ വക സത്കർമ്മങ്ങൾകൊണ്ട് ശരിയായ ഫലം കിട്ടുകയില്ല.

ജ്ഞാനവിഹീനന് മുക്തി ഇല്ല എന്നു പറഞ്ഞിരിക്കുന്ന ഭാഗത്തിൽ ജ്ഞാനശബ്ദത്തിന് പുസ്തകജ്ഞാനം

എന്നല്ല അൎത്ഥം. ബന്ധങ്ങളും ആസക്തിയും അകററി നിരുത്തുന്ന മനോഭാവമാണു് യഥാൎത്ഥജ്ഞാനം. പുസ്തക പാണ്ഡിത്യവും യഥാൎത്ഥജ്ഞാനവും ഭിന്നമത്രേ. തന്നെ അടിമപ്പെടുത്തുന്ന മോഹവും ആസക്തിയും മുമ്പിലത്തെപ്പോലെതന്നെ ഇരിക്കയാണെങ്കിൽ പല ഭാഷകളിലുള്ള അനവധി ഗ്രന്ഥങ്ങൾ വായിച്ചു് അന്യൎക്കു് വ്യാഖ്യാനിച്ചു കേൾപ്പിക്കാൻ ശക്തി ലഭിച്ചാലും അതു് യഥാൎത്ഥജ്ഞാനം ആകയില്ല.

* "യാതനിൻ യാതനിൻ നീങ്കിയാൻ നോതൽ
അതനിൻ അതനിൻ ഇലൻ"

എന്ന പരമാൎത്ഥത്തെ അറിഞ്ഞു പടിപടിയായി ബന്ധങ്ങളെ നീക്കുന്നതുതന്നെയാണു് യഥാൎത്ഥജ്ഞാനം. ഇങ്ങനെ നീക്കാതെ ഉദ്ദിഷ്ടലക്ഷ്യത്തിൽ എത്തിച്ചേരുന്ന ഒരു കുറുക്കുവഴിയല്ല ജ്ഞാനം. അവയെ നീക്കിയാൽ കിട്ടുന്ന മനഃസ്ഥിതിയെയാണു് യഥാൎത്ഥജ്ഞാനമെന്നു് പറയുന്നതു്. ത്യാഗശീലം വരുന്നതിനു് പ്രത്യേകമായിട്ടുള്ള ഒരു ഉയൎന്നതരം മാൎഗ്ഗമാണു് ജ്ഞാനം എന്നു ചിലർ വിചാരിക്കുന്നു. അങ്ങനെ വിചാരിക്കുന്നതു തെററാണു്. ഈ ബന്ധങ്ങളെ നീക്കിയാൽ ജ്ഞാനം സ്വയമേവ ഉദിക്കും. അവയെ നീക്കാതെ ഒരുവനും ജ്ഞാനിയായിത്തീരാൻ സാധിക്കയില്ല ആശകൾ നീങ്ങിയാൽ അഴുക്കു (ചേറു) അടിയിൽ പതിഞ്ഞു് വെള്ളം തെളി

* ഒരുത്തൻ ഏതേതു സാധനങ്ങളിലുള്ള ആസക്തിയെ വിട്ടുന്നുവോ അതാതു സാധനങ്ങളെക്കൊണ്ടു് അവനു കഷ്ടം ഇല്ല.

യുന്നതുപോലെ ജ്ഞാനമാകുന്ന തെളിവു ഹൃദയത്തിൽ അനുഭവപ്പെടും. ജ്ഞാനത്തോടുകൂടി ഗങ്ഗാസ്നാനവും സേതുസ്നാനവും വ്രതാനുഷ്ഠാനങ്ങളും ദാനധർമ്മാദികളും ചെയ്യണമെന്നാണ് ശ്രീശങ്കരൻ പറയുന്നതു്. കായികമായി ചെയ്യുന്ന കർത്തവ്യങ്ങളും വ്രതങ്ങളും സഫലമാകണമെങ്കിൽ അന്തഃകരണവും ദേഹത്തോടുകൂടി ചേൎന്നു് വേലചെയ്യണം. അങ്ങനെ മനസ്സുംകൂടി ചേൎന്നു നടത്താത്ത വ്രതങ്ങളും തീൎത്ഥയാത്രാദികളുംകൊണ്ടു് ഫലമില്ല

വിദ്യാലയത്തിൽ ഗ്രന്ഥങ്ങൾ കാണാപ്പാഠം പഠിച്ചു ജയിക്കാവുന്ന പരീക്ഷകൾ ഉണ്ടല്ലോ. അങ്ങനെയുള്ള പരീക്ഷകളിൽ ഓൎമ്മശക്തി ഒന്നുകൊണ്ടു മാത്രം ജയം നേടാം. എന്നാൽ ശ്രീ ശങ്കരനും ഗീതയും എടുത്തു പറയുന്ന ജ്ഞാനം ലഭിക്കുന്നതിനു് ഓൎമ്മശക്തികൊണ്ടു യാതൊരു പ്രയോജനവും ഇല്ല. വ്യാകരണത്തെററുകൾ കൂടാതെ തത്ത്വാൎത്ഥം വ്യാഖ്യാനിക്കുന്നതുകൊണ്ടും ഒരു ഫലവുമില്ല. നിങ്ങൾ ജീവിതം എങ്ങനെയാണു നയിക്കുന്നതു്? ദുഃഖം എങ്ങനെ സഹിക്കുന്നു? യഥാൎത്ഥജ്ഞാനം ലഭിക്കുന്നതിനു് ഈ പരീക്ഷയാണു് ജയിക്കേണ്ടതു്.

(18)

സുരമന്ദിരതരുമൂലനിവാസഃ
ശയ്യാ ഭൂതലമജിനം വാസഃ
സൎവ്വപരിഗ്രഹഭോഗത്യാഗഃ
കസ്യ സുഖം ന കരോതി വിരാഗഃ.

എന്നു് ശ്രീ ശങ്കരൻ പറയുന്നു.

അന്വയം:—സുരമന്ദിരതരുമൂലനിവാസ:, ഭൂതലം ശയ്യാ, അജിനം വാസ:, സർവ്വപരിഗ്രഹഭോഗത്യാഗ: വിരാഗ; കസ്യ സുഖം ന കരോതി?

അർത്ഥം:—ക്ഷേത്രത്തിലെ വൃക്ഷച്ചുവട്ടിൽ വസിക്കുക, ഭൂമിയിൽ ശയിക്കുക, മാൻതോൽ ഉടുക്കുക, വിഷയങ്ങളെ എല്ലാം ആഗ്രഹിക്കാതെയും അനുഭവിക്കാതെയും ഇരിക്കുക എന്നിപ്രകാരമുള്ള വൈരാഗ്യം ആൎക്കാണു് സുഖം വരുത്താത്തതു്?

തിരുവള്ളുവരും ഇപ്രകാരം പറയുന്നു:-

* "വേണ്ടാമൈ അന്നവിഴുച്ചെൽവം ഈണ്ടില്ലൈ
ആണ്ടും അതൊപ്പതിൽ".

സുഖം എന്നതു ഹൃദയത്തിലെ ഒരു നിലയാണു്. അതു ബാഹ്യവസ്തുക്കളിലോ ശരീരത്തിലോ സ്ഥിതി ചെയ്യുന്നില്ല ശ്രീ ശങ്കരൻ പറയുന്നതു് അനുഭവമാണു്. ലൗകികവിഷയങ്ങളിൽ അകപ്പെട്ടു് അവയെ വിട്ടുമാറാൻ ഭയപ്പെട്ടു വിഷമിക്കുന്ന സാധാരണ മനുഷ്യൎക്കു് ധൈൎയ്യം കൊടുക്കുന്ന ഒരു ഉപദേശമാണു് ഇതു്. എങ്ങനെയാണു് ഇവയിൽ നിന്നും ഒഴിയുന്നതു്? പിന്നീടു് എന്തു സുഖമാണു് കിട്ടുന്നതു്? ഇങ്ങനെയെല്ലാം വിചാരിച്ചു് ഭയപ്പെടരുതു്. മോഹങ്ങളിൽ മനസ്സുചെലുത്തി ആശയ്ക്കധീനനായി ശരീരക്ലേശവും അനുഭവിച്ചു വിഷ

* ഒരു സാധനത്തിലും ആസക്തി ഇല്ലാതിരിക്കുന്നതു് വലിയ സമ്പത്താകുന്നു. നാം കാണുന്ന ഈ ലോകത്തിലും കേൾക്കുന്ന പരലോകത്തിലും ഇതിനു സമമായ സമ്പത്തില്ല.

മിച്ചു വലയരുതു്. ഇവയെ ത്യജിച്ചാൽ കിട്ടുന്ന പൂർണ്ണ സുഖം മറെറാരു മാർഗ്ഗത്തിൽ കൂടിയും ലഭിക്കയില്ല എന്നു ശ്രീശങ്കരൻ പറയുന്നു. അദ്ദേഹത്തെപ്പോലെയുള്ള ഒരു മഹാപുരുഷൻ പറഞ്ഞാൽ മാത്രമേ സാമാന്യജനങ്ങൾ ഈ തത്വം സ്വീകരിക്കയുള്ളു. സ്വാനുഭവത്തിൽ അദ്ദേഹത്തിനു ലഭിച്ച ആനന്ദത്തെപ്പററിയാണു് ശ്രീ ശങ്കരൻ പാടുന്നതു്.

(19)

യോഗരതോ വാ ഭോഗരതോ വാ
സംഗരതോ വാ സംഗവിഹീനഃ
യസ്യ ബ്രഹ്മണി രമതേ ചിത്തം
നന്ദതി നന്ദതി നന്ദത്യേവ.

അന്വയം:—യോഗരതഃ വാ ഭോഗരതഃ വാ സംഗരതഃ സംഗവിഹീനഃ വാ, യസ്യ ചിത്തം ബ്രഹ്മണി രമതേ (സഃ) നന്ദതി, നന്ദതി, നന്ദതി ഏവ.

അർത്ഥം:—യോഗരതനായാലും, ഭോഗരതനായാലും, സംഗത്തോടുകൂടിയവനായാലും, സംഗമില്ലാത്തവനായാലും യാതൊരുവൻെറ ചിത്തം ബ്രഹ്മത്തിൽ രമിക്കുന്നുവോ, അയാൾ ആനന്ദിക്കുന്നു, ആനന്ദിക്കുന്നു, ആനന്ദിക്കുകതന്നെ ചെയ്യുന്നു.

ആനന്ദം എന്നതു ഒരു മനോഭാവമാണു്. ഇന്ദ്രിയാനുഭവത്തിൽ തോന്നുന്ന സുഖവും ഒരുതരം ആനന്ദംതന്നെ. എന്നാൽ ഈശ്വരനുമായി ചേൎന്നു് ഹൃദയത്തിൽ ഉണ്ടാകുന്ന ആനന്ദം ഇതിൽനിന്നും എത്രയോ വ്യത്യസ്തമാണു്.

അതുതന്നെയാണ് ആനന്ദം, അദ്വയമായ ആനന്ദം. ഇതിനെപ്പററി മാണിക്കവാചകർ ഇങ്ങനെ പാടിയിരിക്കുന്നു.—

തിനൈത്തനൈ ഉള്ളതോർ
പൂവിനിൽ തേൻ ഉണ്ണാതേ
നിനൈത്തൊറും കാൺതൊറും
പേചുന്തൊറും എപ്പോതും
അനൈത്തെലുമ്പു ഉൾനെക
ആനന്തത്തേൻ ചൊരിയും
കുനിപ്പുടൈയാനുക്കേ
ചെൻറു ഉതായ് കോത്തുമ്പീ.

ഭൃംഗരാജാവേ, വളരെ ചെറിയ ഒരു പുഷ്പത്തിൽ ഉള്ള തേൻ കുടിക്കാതെ ആലോചിക്കുമ്പോഴും നോക്കുമ്പോഴും പറയുമ്പോഴും എപ്പോഴും എല്ലാ അസ്ഥികളും അലിയുന്ന മഹാനന്ദമധുവിനെ ചൊരിയുന്ന തിരുനടരാജനെ തന്നെ പ്രാപിച്ച് ഝങ്കാരശബ്ദം മുഴക്കിക്കൊൾക.

കുനിപ്പുടൈയാൻ എന്നാൽ നടരാജൻ, പരമശിവൻ എന്ന് അർത്ഥം. "കോത്തുമ്പീ" എന്നു വിളിച്ചിരിക്കുന്നതു മനസ്സിനെ ഉദ്ദേശിച്ചാണ്. മററു മധുവിനെ തേടി അല്പാനന്ദങ്ങളെ അനുഭവിക്കുന്നതുകൊണ്ട് എന്തു പ്രയോജനം? എൻെറ മനസ്സേ, ബ്രഹ്മാനന്ദമധുവിനെ ചൊരിയുന്ന പരമശിവനെന്ന പുഷ്പത്തിൽനിന്നും കിട്ടു

ന്ന തേൻ കുടിക്കുക" ഇപ്രകാരം തൻെറ ആത്മാവിനെ (മനസ്സിനെ) ഭൃംഗമായി സങ്കല്പിച്ച് അദ്ദേഹം പാടിയിരിക്കയാണ്.

നന്ദതി, നന്ദതി, നന്ദതി എന്ന് ശ്രീശങ്കരൻ മൂന്നു പ്രാവശ്യം തുടൎന്ന് പറഞ്ഞിരിക്കുന്നത് ആനന്ദത്തിൻെറ ഇടവിടാതുള്ള സ്വഭാവത്തേയും ദാർഢ്യത്തേയും കാണിക്കുന്നതിനാണ്. ധ്യാനത്തിൽ മുഴുകാതേയും സന്ന്യാസിയാകാതേയും ലൗകികജീവിതത്തിൽ ഇരിക്കയും ഏതു കാര്യത്തിലും ഇടപെടുകയും ചെയ്താലും ചിത്തത്തിനു പരമവസ്തുവായ ഈശ്വരനോടുകൂടിച്ചേൎന്ന് നിൽക്കാൻ സാധിക്കും. അങ്ങനെ ഇരിക്കുന്ന അന്തഃകരണത്തിൽ ആനന്ദം കുടികൊള്ളുമെന്നതു മഹാന്മാരുടെ അനുഭവമാണ്. "അവസാനിക്കാത്തതായ ആനന്ദം നൽകുന്ന പവിത്രം" എന്ന് ഭഗവാനെ സംബന്ധിച്ചു പറയുന്നതും ഇതുകൊണ്ടാണ്.

ഭക്തന്മാൎക്ക് ഭഗവാനെ ഏതുരൂപത്തിലും പേരിലും ഭജിക്കാം. നാമരൂപങ്ങൾകൊണ്ട് യാതൊരു അനുഭവവ്യത്യാസവും വരുകയില്ല. രീതിയുടെ ഭിന്നതകൊണ്ട് ഒരു ദോഷവും ഉണ്ടാകയില്ല. പാരമ്പര്യാഗതമായ സമ്പ്രദായത്തിൽ ഭജിച്ചാൽ ഭക്തന്മാരുടെ ഹൃദയം അലിയും. അപ്രകാരം ഹൃദയം അലിയുന്നതുതന്നെയാണ് മുഖ്യമായ സംഗതി. അതുകൊണ്ടുതന്നെയാണ ഫലം ഉണ്ടാകുന്നതും. ഹൃദയം അലിയാതെ ഏതുവിധത്തിൽ എത്രനേരം പൂജ ചെയ്താലും യാതൊരു ഫലവും സിദ്ധിക്കയില്ല. ശിവൻ

വിഷ്ണു മുതലായ വ്യത്യാസങ്ങൾ പേരുകൊണ്ടു മാത്രമുള്ളതാണ്. സ്നേഹവും ദൃഢമായ ഭക്തിയും നിഷ്ഠയുംമൂലം ചിലർ വിഷ്ണുവിനെ ശിവദാസനെന്നും, ചിലർ ശിവനെ വിഷ്ണുദാസനെന്നും പറഞ്ഞേക്കും. അതു സ്നേഹത്തിന്റെ ഉദ്വേഗം മാത്രമാണ്. അതു ശിവനെയോ വിഷ്ണുവിനെയോ ബാധിക്കയില്ല. പരമ്പരയാ വന്നിട്ടുള്ള പേരുകളെല്ലാം ഒരേ ഈശ്വരന് നൽകുന്ന പല നാമങ്ങൾ മാത്രമാണ്. ഇതുകൊണ്ടു് നമുക്കു കുഴപ്പം പററരുതു്. മാണിക്കവാചകസ്വാമികൾ തിരുവാചകവും നമ്മാഴ്വാർ തിരുവായ്മൊഴിയും ശ്രീ ശങ്കരൻ ഭജഗോവിന്ദവും പാടിയതു സർവ്വാതീതനായ ഒരേ ഈശ്വരനെ ഉദ്ദേശിച്ചുതന്നെയാണ്. പേരുകളുടെ വ്യത്യാസം പോലെ തന്നെയാണ് രൂപഭേദങ്ങളും. ഭക്തന്മാരുടെ ധ്യാനസങ്കല്പം അനുസരിച്ചാണ് ഈ വ്യത്യാസങ്ങൾ. ഇവ ഒരേ പരമവസ്തുവിന്റെ നാനാരൂപങ്ങൾ എന്നേ ഉള്ളൂ. ഏതു നാമവും രൂപവും ഭക്തനു രുചിക്കുന്നുവോ ആ നാമരൂപങ്ങളെ ഭജിച്ചു് അവൻ ആനന്ദിക്കുന്നു.

മാണിക്കവാചകസ്വാമികൾ ഇങ്ങനെ പാടിയിരിക്കുന്നു:—

* "ഒരു നാമം ഒരു രൂപം ഒൻറുമില്ലാർക്കു ആയിരം
തിരുനാമം പാടി നാം തെള്ളേണം കൊട്ടാമോ"

---

* ഒരു നാമമോ ഒരു രൂപമോ ഇല്ലാത്ത ഈശ്വരനെ ആയിരം നാമങ്ങൾ പാടി നമുക്കു് കളിക്കാം. (തെള്ളേണം എന്നതു് പണ്ടു് തമിഴ് നാട്ടിൽ സ്ത്രീകളുടെ വിനോദങ്ങളിൽ കുമ്മി, കോലാട്ടം പോലെയുള്ള ഒരു കളിയാണ്. ഒരു സ്ത്രീ തന്റെ സഖിയോടു പറയുന്ന രൂപത്തിലാണ് ഈ പദ്യം)

അദ്ദേഹം ഇപ്രകാരവും പറയുന്നു.—

* “എന്നുടൈയാരമുതു എങ്കൾ അപ്പൻ
എമ്പെരുമാൻ ഇമവാൻ മകട്ക
തന്നുടൈ കേൾവൻ മകൻ തകപ്പൻ,
തമൈയൻ എമ് ഐയൻ താൾകൾപാടി”.

മേൽ ഉദ്ധരിച്ചതും തിരുവാചകത്തിലെ ഒരു വാക്യം തന്നെ. ഉമാനാഥൻ പരമശിവനാണു്. അദ്ദേഹംതന്നെ ഉമയുടെ പുത്രനും പിതാവും ജ്യേഷ്ഠനുമാണെന്നു് ഈ വാക്യത്തിൽ പറഞ്ഞിരിക്കുന്നു. വിഷ്ണുതന്നെയാണു് സർവ്വേശ്വരൻ എന്നു ചിലരും ശിവനത്രെ സർവ്വേശ്വരനെന്നു മററു ചിലരും പാടിയിരിക്കുന്നതു് ആ ഭക്തന്മാരുടെ ഭക്തിനിഷ്ഠകൊണ്ടുതന്നെ. ഇതുനിമിത്തം നമുക്കു ചിന്താക്കുഴപ്പം ഉണ്ടാകരുതു്. നമുക്കും നമ്മുടെ ചിന്ത അനുസരിച്ചു് അഭീഷ്ടനാമത്തിലും രൂപത്തിലും ഭഗവാനെ ഭജിക്കാം.

† കൊള്ളേൻ പുരന്തരൻ മാൽ അയൻ
വാഴ്വു് കുടി കെടിനും,
തള്ളേൻ നിനതു അടിയാരൊടല്ലാൽ നരകം പുകിനും”

---

* എന്റെ പിതാവു് മധുരമായ അമൃതത്തിനു് തുല്യനാണു്. എന്റെ ഈശ്വരൻ ഹിമവാന്റെ മകൾക്കു് ഭർത്താവും മകനും ജ്യേഷ്ഠനും പിതാവുമാകുന്നു. അപ്രകാരമുള്ള എന്റെ ഈശ്വരന്റെ പാദങ്ങളെ ഞാൻ പാടുന്നു.

† എന്റെ ജീവിതം നശിച്ചാലും ഞാൻ (പുരന്തരൻ) ഇന്ദ്രൻ (മാൽ) വിഷ്ണു (അയൻ) ബ്രഹ്മാവു് ഇവരെ സ്വീകരിക്കുകയില്ല. നരകത്തിൽ പോകേണ്ടിവന്നാലും നിന്റെ ഭക്തന്മാരെ ഞാൻ തള്ളിക്കളയുന്നതുമല്ല.

അതായതു് ഇന്ദ്രൻ ബ്രഹ്മാവു് വിഷ്ണു ഇങ്ങനെയുള്ള പദവികൾ ഞാൻ സ്വീകരിക്കയില്ല.

ഇങ്ങനെ പാടുന്നതിന്റെ താത്പര്യം എന്തു്? തന്റെ അഭീഷ്ടദേവനെ ഒഴിച്ചു് മററു ദേവന്മാരെ താഴ്ത്തിപ്പറയുന്നതു കലഹം ഉണ്ടാക്കാൻ വേണ്ടിയല്ല. ഹൃദയത്തിൽ തിങ്ങിക്കിടക്കുന്ന ഭക്തിയെ ഒരു വഴിയിൽ കൂടി നയിച്ചു് അതിന്റെ ഗതിയെ വളർത്തുന്നതിനു് ഇതു ഒരു കൗശലമാകുന്നു. ഇതരദേവന്മാരെ താഴ്ത്തിപ്പറയുന്നതിന്റെ ഉദ്ദേശ്യം ഇതു തന്നെയാണു്. അങ്ങനെ ചെയ്യുന്നതു ഭേദബുദ്ധിയോ അജ്ഞതയോ കൊണ്ടല്ല. മഹാജ്ഞാനികൾക്കു ഇപ്രകാരമുള്ള അജ്ഞത ഉണ്ടാകയില്ല. "വിഷ്ണുവും ബ്രഹ്മാവും അവിടുന്നുതന്നെ എന്നു് ഞാൻ അറിയുന്നു" എന്നു മാണിക്കവാചകസ്വാമികൾ പാടുന്നതിന്റെ അർത്ഥം എന്തു്? "ധ്യേയം ശ്രീപതിരൂപമജസ്രം" എന്നു് ശ്രീശങ്കരനും "ഓയാതേ ഉൾകുവാരു് ഉള്ളിരുക്കും ഉള്ളാനൈ മാതു ഇരുക്കും പാതിയനൈ" "നിരന്തരം ധ്യാനിക്കുന്നവരുടെ ഹൃദയത്തിൽ വസിക്കുന്ന അന്തര്യാമിൻ – അർദ്ധനാരീശ്വര" എന്നു മാണിക്കവാചകരും പാടിയിരിക്കുന്നതു് പദാംപ്രതി ഒരേ അർത്ഥത്തെത്തന്നെ കുറിക്കുന്നു. അവയിൽ ഒന്നു വിഷ്ണുരൂപത്തെ ധ്യാനിച്ചും മഠററതു പരമശിവനെ സ്തുതിച്ചും പാടിയിട്ടുള്ളതാണു്. പരമവസ്തു ഏതു രൂപം സ്വീകരിച്ചാലും ഒന്നുതന്നെ. ഈ തത്വത്തെ നല്ലവണ്ണം സ്വാനുഭവപ്പെടുത്തി ശ്രീരാമകൃഷ്ണപരമഹംസർ ഉപദേശിച്ചിരിക്കുന്നു.

(20)

ഭഗവദ്ഗീതാ കിഞ്ചിദധീതാ
ഗങ്ഗാജലലവകണികാ പീതാ
സകൃദപി യേന മുരാരിസമൎച്ചാ
ക്രിയതേ തസ്യ യമേന ന ചൎച്ചാ.

അന്വയം:—യേന ഭഗവദ്ഗീതാ കിഞ്ചിത് അധീതാ ഗങ്ഗാജലലവകണികാ പീതാ സകൃത് അപി മുരാരി സമൎച്ചാ തസ്യ ചൎച്ചാ യമേന ന ക്രിയതേ.

അൎത്ഥം:—യാതൊരുവനാൽ അല്പമെങ്കിലും ഗീതയുടെ അധ്യയനമോ ഗങ്ഗാജലലവത്തിന്റെ പാനമോ ഒരുപ്രാവശ്യത്തെ മുരാരി (വിഷ്ണു) യുടെ അൎച്ചനമോ ചെയ്യപ്പെട്ടിരിക്കുന്നു, അവന്റെ കാൎയ്യം യമനാൽ ആലോചിക്കപ്പെടുകയില്ല. അതായതു് കാലനു് അവന്റെമേൽ ആധിപത്യമില്ല.

മുരാരിയെ (ഗോവിന്ദനെ) ഒരു പ്രാവശ്യം ഭക്തിപൂൎവ്വം ഭജിച്ചാൽ നിങ്ങൾക്കു രക്ഷ കിട്ടും എന്നു് ശ്രീശങ്കരൻ പറയുന്നു.

ഭക്തി, ജ്ഞാനം, വ്രതം, ഇവയെല്ലാം ഈ ഗാനത്തിൽ ഒരുമിച്ചു ചേൎത്താണു് ജ്ഞാനസമുദ്രത്തെക്കടന്ന ശ്രീ ശങ്കരൻ പാടിയിരിക്കുന്നതു്. "കിഞ്ചിദധീതാ" "സ്വല്പമെങ്കിലും വായിക്കുക. അതു മതിയാകും" എന്നു ശ്രീ ശങ്കരൻ പറയുന്നു. ഗംഗാജലത്തിൽ ഒരു തുള്ളി മാത്രം കുടിക്കുക എന്നു് അദ്ദേഹം പറയുന്നു. ഗംഗാജല

ത്തെപ്പോലെതന്നെയാണ് ഗീതയും. ഗീതയിൽ അല്പം വായിച്ചാലും മതിയാകുന്നതാണ്. ഗംഗാജലം മുഴുവനും കുടിക്കണോ അഥവാ കുടിക്കാൻ സാധിക്കുമോ? "എപ്പോഴെങ്കിലും ഗോവിന്ദനെ സ്മരിക്കുക. പിന്നീട് മരണത്തെപ്പററി ഭയപ്പെടേണ്ട" എന്നും ആചാര്യർ പറയുന്നു. ഈശ്വരനെ "ഭക്തന്മാൎക്ക സുലഭൻ" എന്നും "കുററങ്ങൾ നീക്കി ഗുണങ്ങൾ തന്ന് അനുഗ്രഹിക്കുന്നവൻ" എന്നും "സേവകന്മാരുടെ ദുഃഖങ്ങൾ തീൎക്കുന്നവൻ" എന്നും "വീണയിലെ മധുരനാദംപോലെ ശബ്ദിക്കുന്നവൻ" എന്നും മററും തമിഴ്നാട്ടിലെ മഹാജ്ഞാനികളായ പരമഭക്തന്മാർ പാടിയിരിക്കുന്നതു നോക്കുക.

(21)

പുനരപി ജനനം പുനരപി മരണം
പുനരപി ജനനീജഠരേ ശയനം
ഇഹ സംസാരേ ബഹുദുസ്താരേ
കൃപയാऽപാരേ പാഹി മുരാരേ!

അന്വയം:—പുനഃ അപി ജനനം (ഭവതി) പുനഃ അപി മരണം (ഭവതി) പുനഃ അപി ജനനീജഠരേ ശയനം (ഭവതി). മുരാരേ! ഇഹ ബഹുദുസ്താരേ അപാരേ സംസാരേ കൃപയാ പാഹി.

അൎത്ഥം:—വീണ്ടുംവീണ്ടും ജനനമരണങ്ങളും മാതൃഗൎഭവാസവും വന്നുകൊണ്ടിരിക്കുന്നു. മുരാരേ! കടക്കാൻ വ

ഉരെ പ്രയാസമുള്ള ഈ സംസാരത്തിൽനിന്നു് അങ്ങു കനിഞ്ഞു് എന്നെ രക്ഷിച്ചാലും.

ഇങ്ങനെയാണു് ഈ ഗാനത്തിൽ പാടുന്നതു്. പ്രാർത്ഥിച്ചാൽ ഈശ്വരൻ കാത്തുരക്ഷിക്കും. ജനനമരണമാകുന്ന സംസാരസാഗരത്തിൽ നിന്നും കര കേറാം. ഇതിൽ സംശയമില്ല. ഈശ്വരകൃപയ്ക്കു സീമയില്ല. ഈശ്വരകൃപ കൂടാതെ ഒരു രക്ഷയുമില്ലെന്നു് ജ്ഞാനവിഗ്രഹമായ ശ്രീ ശങ്കരൻ തന്നെ പ്രഖ്യാപിക്കുമ്പോൾ അല്പം പഠിച്ചു് അത്യധിക കൂത്താടുന്ന നമ്മെപ്പോലുള്ള മൂഢന്മാർക്കു് എന്താണു് പറയാനുള്ളതു്? ഗോവിന്ദനെ ഭജിക്കാം. അങ്ങനെ ഭജിച്ചു് രക്ഷനേടാം. മറ്റു മാർഗ്ഗങ്ങളും ആലോചനകളും എന്തിനു്? ഇതുതന്നെയാണു് ഗീതോപദേശവും.

* “സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി
മാ ശുചഃ”.

“മാ ശുചഃ” എന്നതിന്റെ അർത്ഥം വ്യസനിക്കേണ്ട എന്നാണു്. ഇതു ഭഗവദ്വാക്യമത്രേ.

(22)

ഈശ്വരോന്മത്തത, ജ്ഞാനികളുടെ ആനന്ദം ഇവയെപ്പറ്റി ശ്രീ ശങ്കരൻ ഇങ്ങനെ പാടുന്നു.

---

* സർവ്വധർമ്മങ്ങളും പരിത്യജിച്ചു് എന്നെ തന്നെ നീ ശരണം പ്രാപിക്കുക. ഞാൻ നിന്നെ സകല ആപത്തുകളിൽ നിന്നും മോചിപ്പിക്കാം.

രഥ്യാകർപ്പടവിരചിതകന്ഥഃ
പുണ്യാപുണ്യവിവർജിതപന്ഥഃ
യോഗീ യോഗനിയോജിതചിത്തോ
രമതേ ബാലോന്മത്തവദേവ.

അന്വയം:—രഥ്യാകർപ്പടവിരചിതകന്ഥഃ പുണ്യാപുണ്യവിവർജിതപന്ഥഃ യോഗനിയോജിതചിത്തഃ യോഗീ ബാലോന്മത്തവത് രമതേ ഏവ.

അർത്ഥം:—വഴിയിൽ നിന്നും കിട്ടിയ ജീർണ്ണവസ്ത്രം ഉടുത്തും പുണ്യപാപങ്ങൾക്കപ്പുറം സഞ്ചരിച്ചും യോഗത്തിൽ ചിത്തത്തെ സ്ഥാപിച്ചും ഇരിക്കുന്ന യോഗി, ബാലനെയും ഉന്മത്തനെയും പോലെ ആനന്ദിക്കുക തന്നെ ചെയ്യുന്നു.

ബാലന്റെ മനസ്സ നിഷ്കളങ്കമാണ്. ഉന്മത്തൻ ലോകത്തെ വിസ്മരിക്കുന്നു. യോഗിയുടെ മനസ്സ് ഇവ രണ്ടും ചേർന്നതുപോലെ ഇരിക്കും. ഇതുകൊണ്ടാണ് ശ്രീശങ്കരൻ ബാലോന്മത്തവത് എന്നു പറയുന്നത്.

പട്ടിനത്താർ മുതലായ തമിഴനാട്ടു ഭക്തന്മാർ ഈ ദിവ്യാനന്ദത്തിൽ ആടുകയും പാടുകയും ചെയ്തിരിക്കുന്നു.

എല്ലാവർക്കും ഈ നില വരാൻ സാധിക്കുമോ? ഇല്ല. മനസ്സിനു പാകം വരാതെ ഈ സ്ഥിതിയിൽ ലഭിക്കുന്ന ആനന്ദത്തെ അനുഭവിക്കാൻ ശ്രമിച്ചാൽ അതു വെറും പരിഹാസമായി പരിണമിക്കും. ഈ യോഗാനന്ദനില കിട്ടിയാൽ അലംഭാവം വന്നുചേരും. മുമ്പിൽ

ചെയ്യേണ്ടതു ചെയ്തുതീർത്താൽ പിന്നീടുള്ളതു താനേ വന്നുചേരും. മുമ്പിൽ ചെയ്യാനുള്ളതു് എന്തെന്നാൽ മനസ്സിനെ വഞ്ചിച്ചു് അതിനെ ഭരിക്കുന്ന ഇന്ദ്രിയങ്ങളാകുന്ന മൂർഖന്മാരുമായി യുദ്ധം ചെയ്കയത്രേ. അപ്രകാരം യുദ്ധം ചെയ്തു അവരെ തോല്പിക്കാൻ ആവശ്യമായിട്ടുള്ളതു ഭക്തി തന്നെയാണു്. മുമ്പു് ചെയ്തിട്ടുള്ള തിന്മകളുടെ ഫലത്തെ തീക്കാൻ ഇതല്ലാതെ മറെറാരു വഴിയില്ല. ഭക്തിമാർഗ്ഗത്തെ ശരിയായി അവലംബിച്ചാൽ ചിത്തമാലിന്യം നീങ്ങും. ഉള്ളിലുള്ള മാലിന്യം മാറി ശിവമായിത്തീരും. അതു സ്വയം തനിക്കു ലഭ്യമാകും. അനന്തരം നിരുപമമായ "ബാലോന്മത്തവത്" ആയുള്ള ആനന്ദം കിട്ടും. ഈശ്വരകൃപയാൽ അതു സ്വയമേവ ഉദിക്കും. മാണിക്കവാചകസ്വാമികൾ "അച്ചോപ്പതികത്തിൽ" ആനന്ദാത്ഭുതഭരിതനായി പാടിയതുപോലുള്ള അനുഭവം സിദ്ധിക്കും.

(23)

രാത്രിയിൽ ഉറങ്ങുമ്പോൾ സ്വപ്നം കാണുന്നുണ്ടല്ലോ. ആ സ്വപ്നത്തിൽ പല കഷ്ടങ്ങളും വിഷമങ്ങളും നമുക്കു് അനുഭവപ്പെടുന്നു. അപ്പോൾ നമുക്കുണ്ടാകുന്ന ദുഃഖം വലുതാണെങ്കിലും ഉണന്നു കഴിഞ്ഞാൽ ഒന്നുമില്ല എന്നറിഞ്ഞു് നമ്മളുടെ സങ്കടങ്ങൾ തീന്നു പോകുന്നു. ഇതുപോലെ ജീവിതത്തിലുള്ള വിചാരങ്ങളെല്ലാം സ്വപ്നത്തിലെ വിചാരം തന്നെയാണെന്നു ശ്രീ ശങ്കരാചാര്യർ എടുത്തു കാണിക്കുന്നു.

കസ്ത്വം കോ$\int$ഹം കുത ആയാതഃ
കാ മേ ജനനീ കോ മേ താതഃ
ഇതി പരിഭാവയ സൎവ്വമസാരം.
വിശ്വം ത്യക്ത്വാ സ്വപ്നവിചാരം.

അന്വയം:—ത്വാ കഃ? അഹം കഃ? കുതഃ ആയാതഃ? മേ ജനനീ കാ? മേ താതഃ കഃ? ഇതി സ്വപ്നവിചാരം വിശ്വം ത്യക്ത്വാ സൎവ്വം അസാരം പരിഭാവയ.

അൎത്ഥം:—നിങ്ങൾ ആര്? ഞാൻ ആര്? എവിടെ നിന്നു വന്നിരിക്കുന്നു? എന്റെ അമ്മ ആര്? എന്റെ അച്ഛൻ ആരാണ്? ഇപ്രകാരം സ്വപ്നതുല്യമായ ഈ വിശ്വത്തെ ത്യജിച്ച് സകലതും സാരശൂന്യമെന്ന് ആലോചിക്കുക. 'ഞാൻ ഞാൻ' എന്ന ഭാവം കൊണ്ടു ഭയവും സങ്കടവും കോപവും നമുക്ക് ഉണ്ടാകുന്നു. ആ "ഞാൻ" എന്നാൽ എന്താണ്? ആലോചിച്ചു നോക്കുക എന്ന് ശ്രീ ശങ്കരൻ പറയുന്നു. നിങ്ങൾ, ഞാൻ എന്നെല്ലാം ശരീരം ഉള്ളിടത്തോളം മാത്രമേ നിലനില്ക്കുന്നുള്ളൂ. അമ്മ എന്നും അച്ഛനെന്നും കരുതി സ്നേഹിക്കുന്നവർ ആരായിരുന്നു? നിങ്ങൾ തന്നെ ആരായിരുന്നു? ഇതിനു മുമ്പ് എത്ര അമ്മമാരുടെ ഉദരകാരാഗൃഹങ്ങളിൽ നിങ്ങൾ വസിച്ചിട്ടുണ്ട്? ആ ജനനികളെ നിങ്ങൾ ഇപ്പോൾ കാണുകയോ അറിയുകയോ ചെയ്യുന്നുണ്ടോ? അങ്ങനെ കാണുകയാണെങ്കിൽ തന്നെ നിങ്ങൾ സ്നേഹിക്കുമോ? ഏതു വസ്തുവിൽ നിന്നാണ് നിങ്ങൾ പിരിഞ്ഞു വന്നിരിക്കുന്നത്? ലോകത്തിലുള്ള സകലതും മായാരൂപങ്ങൾ

ധരിച്ച ഒരേ വസ്തു തന്നെ. ആ പരമവസ്തുവിനെ കാണാതെ അതിൽ നിന്നും ഉദ്ഭവിച്ചിട്ടുള്ള മായാരൂപങ്ങളെ കണ്ടു് ആഗ്രഹിച്ചും വെറുത്തും മോഹിച്ചും നിങ്ങൾ അലഞ്ഞു തിരിയുകയാണു്. ഈ സ്വപ്നത്തിൽ നിന്നും ഉണൎന്നു എണീക്കുക. കണ്ണു തുറന്നു് പരമാത്മവസ്തുവിനെ കാണാൻ ശ്രമിക്കുക. അങ്ങനെ ചെയ്താൽ നിങ്ങളുടെ വൈഷമ്യങ്ങളും സങ്കടങ്ങളും തീൎന്നുപോകും എന്നു് ആചാൎയ്യർ പറയുന്നു. കൎമ്മത്തിൽ നിന്നും ഉദ്ഭവിച്ച മോഹം ഭക്തികൊണ്ടു നീങ്ങും. അപ്പോൾ നിങ്ങൾക്കു മോക്ഷം ലഭിക്കും. ഗോവിന്ദനെ ഭജിച്ചു് മോക്ഷം പ്രാപിക്കുക എന്നാണു് ശ്രീ ശങ്കരൻ പറയുന്നതു്.

(24)

ആരോടാണു് കോപിക്കുന്നതു്? എന്തിനാണു് മനസ്സിൽ വൃഥാ വിരോധത്തെ സങ്കല്പിച്ചും കൊണ്ടു് കഷ്ടപ്പെടുന്നതു്? എല്ലാ ജീവികളും നമ്മുടെ ഗോവിന്ദന്റെ ക്ഷേത്രങ്ങൾ അല്ലേ? നിങ്ങളുടെ ആത്മാവും നിങ്ങൾ എതിൎക്കുന്ന സഹോദരന്റെ ആത്മാവും ഒന്നു തന്നെയാണല്ലോ.

ത്വയി മയി സൎവ്വത്രൈകോ വിഷ്ണുഃ
വ്യൎത്ഥം കുപ്യസി മയ്യസഹിഷ്ണുഃ
സൎവ്വസ്മിന്നപി പശ്യാത്മാനം
സൎവ്വത്രോത്സൃജ ഭേദാജ്ഞാനം.

അന്വയം:—ത്വയി, മയി, സൎവ്വത്ര, ഏകഃ വിഷ്ണുഃ, മയി അസഹിഷ്ണുഃ വ്യൎത്ഥാ കുപ്യസി, സൎവ്വസ്മിൻ അപി ആത്മാനം പശ്യ; സൎവ്വത്ര ഭേദാജ്ഞാനം ഉത്സൃജ.

അൎത്ഥം:—നിങ്ങളിലും എന്നിലും എവിടേയും ഒരേ വിഷ്ണുതന്നെ സ്ഥിതി ചെയ്യുന്നു; എന്നിൽ സഹിഷ്ണുതയില്ലാതെ വെറുതെ ആണു് നിങ്ങൾ കോപിക്കുന്നതു്. എല്ലാരിലും എല്ലാററിലും ഒരേ ആത്മാവിനെ ദൎശിക്കുക. ഭേദമാകുന്ന അജ്ഞാനത്തെ സൎവ്വത്ര ത്യജിക്കുക.

(25)

ശത്രൌ മിത്രേ പുത്രേ ബന്ധൌ
മാ കുരു യത്നം വിഗ്രഹസന്ധൌ
ഭവ സമചിത്തഃ സൎവ്വത്ര ത്വം
വാഞ്ഛസ്യചിരാദ്യദി വിഷ്ണുത്വം.

അന്വയം:—ശത്രൌ മിത്രേ പുത്രേ ബന്ധൌ വിഗ്രഹസന്ധൌ യത്നം മാ കുരു; യദി ത്വം അചിരാത് വിഷ്ണുത്വം വാഞ്ഛസി. സൎവ്വത്ര സമചിത്തഃ ഭവ.

അൎത്ഥം:—ശത്രുമിത്രങ്ങളിലും പുത്രനിലും ബന്ധുവിലും വിഗ്രഹസന്ധികളിലും പരിശ്രമിക്കാതിരിക്കുക. അചിരേണ വിഷ്ണുപദം പ്രാപിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ സൎവ്വത്ര സമചിത്തനായി ഭവിക്കുക.

വൈരവും യോജിപ്പും ആസക്തിയെ വൎദ്ധിപ്പിക്കുകയാണു ചെയ്യുന്നതു്. ആസക്തിയിൽനിന്നും ദുഃഖവും

മോഹവും വളരുന്നു. അതിനാൽ ആസക്തിയെ കുറച്ചു കുറച്ചു് നിർവൃതി (ശാന്തിയെ) പ്രാപിക്കേണ്ടതാണു്. ആരാണു് സകലരുടേയും ഉള്ളിൽ ഇരുന്നു് സർവ്വത്ര വ്യാപിച്ചിരിക്കുന്നു, ആ ഭഗവാനെ ദർശിക്കണം; സമചിത്തനാകാൻ അഭ്യസിക്കണം ആ അഭ്യാസം "വിജ്ഞതപം" എന്നു് ശ്രീ ശങ്കരൻ പറയുന്ന മോക്ഷനിലയിൽ നമ്മെ എത്തിക്കും. ഇതു സാദ്ധ്യമാണോ? വൈരവും യോജിപ്പും ഇല്ലാതെയിരിക്കാൻ സാധിക്കുമോ? സന്ന്യാസിമാക്കു് ഒരുപക്ഷേ സാധിച്ചേക്കാം. ലൗകിക ജീവിതത്തിൽ ഇരിക്കുന്ന നമുക്കു് ഇതു സാധിക്കുമോ? കോപം വരുന്നതിനു് എന്തെല്ലാം കാരണങ്ങൾ ഉണ്ടാകുന്നു! അവയെല്ലാം വിസ്മരിക്കാൻ കഴിയുന്നതാണോ? ഇപ്രകാരമുള്ള ചോദ്യങ്ങൾക്കു് അവകാശമുണ്ടു്. (കോപകാരണങ്ങളെ) മറക്കുന്നതു പ്രയാസംതന്നെ. കോപം ഉള്ളിൽ ഉള്ളപ്പോൾ അതില്ല എന്നു് നടിക്കുന്നതു കൊണ്ടു ഫലമില്ല. മറക്കാൻ പ്രയാസമാണെങ്കിലും ഇതിനുള്ള ഔഷധവും ശ്രീ ശങ്കരൻ പറഞ്ഞുതന്നിരിക്കുന്നു. ഗോവിന്ദൻ എല്ലാ ജീവികളുടേയും ഉള്ളിൽ ഇരിക്കുന്നുവെന്നു് വീണ്ടുംവീണ്ടും ഓർമ്മിക്കണം. അപ്രകാരം പിന്നെയും പിന്നെയും ധ്യാനിച്ചു് "ഞാൻ എന്തെല്ലാം തെററുകൾ ചെയ്തിരിക്കുന്നു! അന്യർ അറിയാതെ എത്ര ദുഷ്ടവിചാരങ്ങൾ എന്റെ മനസ്സിൽ കുടികൊണ്ടിട്ടു അവയെല്ലാം ഞാൻ മറച്ചു വച്ചിരിക്കയാണല്ലോ. എന്നെപ്പോലെ തന്നെയല്ലേ അന്യരും (ചെയ്തിരിക്കുന്നതു്)? അവരുടെ തെററുകളും ഈശ്വരന്റെ

ലീലാവിലാസങ്ങൾ തന്നെ. ഗോവിന്ദലീലകൾ പല വിധത്തിലാണു് നടക്കുന്നതു്. അതിനെപ്പറ്റി ഞാൻ കോപിക്കുകയോ സങ്കടപ്പെടുകയോ ചെയ്തിട്ടു് എന്തു പ്രയോജനം?" ഇങ്ങനെ മനസ്സിനെ ഗുണദോഷിച്ചു് കോപത്തെയും വെറുപ്പിനെയും അടക്കണം. ഒരു സംഗതി മറക്കണമെങ്കിൽ മറെറാരു നല്ല വിഷയത്തെ മനസ്സിൽ പ്രവേശിപ്പിച്ചു് നിറയ്ക്കണം. അതുകൊണ്ടു തന്നെയാണു് ഗോവിന്ദനെ ഭജിക്കണമെന്നു ശ്രീ ശങ്കരൻ ഉപദേശിച്ചിരിക്കുന്നതു്.

"എന്റെ കുററങ്ങളും പാപങ്ങളും അസംഖ്യമായിരിക്കയും അതിനുവേണ്ടി ഗോവിന്ദനെ വണങ്ങി സദ്ഗതി പ്രാപിക്കയും ചെയ്യേണ്ടിയിരിക്കുമ്പോൾ മററുള്ളവരുടെ കുററങ്ങളെ ആലോചിച്ചുകൊണ്ടിരിക്കുന്നതു യോഗ്യമാണോ? അതുകൊണ്ടു് ഒരു സുഖവുമില്ലെന്നു മാത്രമല്ല സങ്കടവും ദുഃഖവും വർദ്ധിക്കുകയും ചെയ്യും. എന്റെ ആയുസ്സും പാഴായിപ്പോകും. വേഗത്തിൽ എന്റെ മനസ്സിനെ ശുദ്ധമാക്കുകയാണു് വേണ്ടതു്. ഗോവിന്ദനെ ശരണം പ്രാപിച്ചാൽ മാത്രമേ അതു സാധിക്കയുള്ളൂ". ഇപ്രകാരം രാവും പകലും ചെയ്യേണ്ട കൃത്യങ്ങളെ ചെയ്തതിൽ പിന്നീടു് അവസരമുള്ളപ്പോഴെല്ലാം, വിശ്രമവേളകളിലെല്ലാം, ഗോവിന്ദനെ ധ്യാനിക്കണം എന്നാണു് ശ്രീശങ്കരൻ ഉപദേശിക്കുന്നതിന്റെ സാരം. ഒരു കാര്യം സഫലമാകണമെങ്കിൽ അതിനുവേണ്ടതെല്ലാം ചെയ്തുതീരു. ഗോവിന്ദനെ ധ്യാനിക്കുന്നതുതന്നെയാണു് സാമർത്ഥ്യവും സാഫല്യവും.

(26)

കാമം ക്രോധാ ലോഭം മോഹം
ത്യക്ത്വാത്മാനം ഭാവയ കോഽഹം
ആത്മജ്ഞാനവിഹീനാ മൂഢാ-
സ്തേ പച്യന്തേ നരകനിഗൂഢാഃ

അന്വയം:—കാമം, ക്രോധം, ലോഭം, മോഹം ത്യക്ത്വാ അഹം കഃ (ഇതി) ആത്മാനം ഭാവയ. (യേ) ആത്മജ്ഞാനവിഹീനാഃ മൂഢാഃ തേ നരകനിഗൂഢാഃ പച്യന്തേ.

അർത്ഥം:—കാമം ക്രോധാ ലോഭം മോഹം ഇവയെ ത്യജിച്ച് ഞാൻ ആരാണെന്നു ആത്മചിന്ത ചെയ്യു. ആത്മജ്ഞാനമില്ലാത്ത മൂഢന്മാർ നരകത്തിൽ കിടന്നു വലയുന്നു.

മനുഷ്യന്റെ മനസ്സിൽ ഒരു ആശ ഉദിക്കുന്നു അതു നിറവേററിയാൽ സുഖമായിരിക്കാമെന്ന് അയാൾ വിചാരിക്കുന്നു. അതിനായിട്ട് വളരെയെല്ലാം പണിപ്പെടുന്നു. എന്നാൽ ആശകൾക്ക് അവസാനമില്ല.

"തത്ര കാമ ക്രോധ ലോഭമോഹാദികൾ
ശത്രുക്കളാകുന്നതെന്നുമറികനീ
മുക്തിക്കു വിഘ്നം വരുത്തുവാനെത്രയും
ശക്തിയുള്ളൊന്നതിൽ ക്രോധമറികനീ
മാതാ പിതൃ ഭ്രാതൃ മിത്ര സഖികളെ
ക്രോധം നിമിത്തം ഹനിക്കുന്നിതു പുമാൻ
ക്രോധമല്ലോ യമനായതു നിർണ്ണയം
വൈതരണ്യാഖ്യയാകുന്നതു തൃഷ്ണയും"

അങ്ങനെ അവസാനമില്ലെന്നു മനസ്സിലാക്കാനും അതു് (ആശ) സമ്മതിക്കുന്നില്ല. ചക്രാകാരത്തിൽ കറങ്ങുന്ന ഒരു ഏണിയിൽ കയറാൻ നമ്മൾ യത്നിക്കുന്നു. ഏറുന്തോറും ചക്രം താഴെയാണു് പോകുന്നതു്. മുകളിൽ പോകുകയാണെന്നു് നമുക്കു തോന്നുകയും ചെയ്യും. എന്നാൽ ഒരു പടി കയറുമ്പോൾ ആ പടി താഴെ പോകുകയാണു് ചെയ്യുന്നതു്. മറ്റൊരു പടി വന്നു നില്ക്കും. പടികൾക്കു അവസാനമില്ല. നമ്മുടെ പരിശ്രമത്തിനും അവസാനമില്ല. മരിക്കുന്നതുവരെ ഇങ്ങനെ പടി കയറിക്കൊണ്ടു ഇരിക്കുന്നു. ഒരു പടി കയറിയാൽ പിന്നീടു് വെറുതെ സ്വസ്ഥമായിരിക്കാമെന്നു തോന്നും. എന്നാൽ അങ്ങനെ വിശ്രമിക്കാൻ സാധിക്കയില്ല. പുതിയ ആശകൾ ഉദിച്ചുകൊണ്ടു ഇരിക്കും. ഇതാണു് ആശകളുടെ അവസ്ഥ (സ്വഭാവം).

ആശകൾ സഫലമാക്കാൻ ശ്രമിക്കുമ്പോൾ തടസ്സങ്ങൾ വന്നുചേരും. അതുകൊണ്ടു് കോപം ഉളവാകുന്നു. മനുഷ്യർക്കു കോപം എന്നുള്ളതു് ഒരു വലിയ ശത്രുവാണു്. ആ കോപത്തിൽനിന്നും ദ്വേഷം ഉണ്ടാകുന്നു. അന്യർക്കും തനിക്കും അതു ഉപദ്രവമുണ്ടാക്കുന്നു ഇങ്ങനെ ഉപദ്രവങ്ങൾ നേരിടുമ്പോൾ കോപം വർദ്ധിക്കുന്നു. ദേഹത്തിൽ ഒരു രോഗം ബാധിച്ചാൽ അതു കുറെ ഉപദ്രവിച്ചിട്ടു പിന്നീട്ടു മാറുന്നു. ഇതാണു് രോഗത്തിന്റെ സ്വഭാവം. എന്നാൽ കോപം അങ്ങനെയല്ല. ഉപദ്രവം ഉണ്ടാക്കി വളർന്നുകൊണ്ടു ഇരിക്കും. ഒരിക്കലും വിട്ടുമാറുന്നില്ല.

ആശകൾ പല പ്രകാരത്തിലാണ്. ചില ആശ കളെ പുറത്തു പറയാൻതന്നെ നമുക്ക് ലജ്ജ തോന്നുന്നു. മററു ചില ആശകൾ വളരെ അഭിമാനകരമായി നമ്മൾ പ്രകാശിപ്പിക്കുന്നു. എന്നാൽ എല്ലാ ആശകളുടേയും സ്വഭാവം ഒരു പോലെയാണ്. വിറക് ഇടുന്തോറും അഗ്നി കത്തിക്കൊണ്ടേ ഇരിക്കും. അതിന്ന് ആഹാരം കൊടുത്തു് കെടുത്താൻ സാധിക്കയില്ല. കൂടുതൽ വേണം വേണം എന്നു ചോദിക്കയേ ഉള്ളൂ. ആഹാരം കൊടുക്കു ന്തോറും അതിൻെറ വിശപ്പു അധികമാകയേ ഉള്ളൂ. ("മഹാശനോ മഹാപാപ്മാ" എന്നുള്ള ഗീതാ ഭാഗം നോക്കുക.) വിശപ്പു മാറുകയില്ല.

സുഖം നൽകുന്ന ഇന്ദ്രിയങ്ങളുടെ ശക്തിക്ക് ഒരു സീമ ഉണ്ടു്. എന്നാൽ ആ ശക്തി തീൎന്നുപോയാലും ആശ തീരുകയില്ല. ഇതു് അത്യാശ്ചര്യം തന്നെ. ഇന്ദ്രി യങ്ങളുടെ ശക്തി ഇല്ലാതെ ആയാലും ആശയ്ക്കു നാശ മില്ല അതു് ഉപദ്രവിച്ചു കൊണ്ടേയിരിക്കും. അതു കൊ ണ്ടുതന്നെയാണ് ആശയെ രാക്ഷസൻ എന്നു പറയു ന്നതു്.

ധനത്തെ ആഗ്രഹിക്കുന്നതിനു് ലോഭം എന്നാണ് സംസ്കൃതത്തിൽ പറയുന്നതു്. വിഷയസുഖത്തിലുള്ള ആഗ്രഹത്തിനാൽ ഉണ്ടാകുന്ന മനശ്ചാഞ്ചല്യം കാമമാ കുന്നു. ഇവ രണ്ടിൽ നിന്നും ക്രോധം ഉളവാകുന്നു. ക്രോധ ത്തിൽ നിന്നും എല്ലാ വിധത്തിലുള്ള പാപങ്ങളും ജനി ക്കുന്നു. കോപം മനുഷ്യനെ എന്തും ചെയ്യാൻ പ്രേരി

പ്പിക്കും. അവൻെറ വിവേകത്തെ നശിപ്പിച്ച് മനുഷ്യനെ മൃഗമാക്കിത്തീക്കുന്നതു് കോപം തന്നെയാണു്.

അധാൎമ്മികമായ ഒരു ആശ മനസ്സിൽ ഉദ്ഭവിക്കുമ്പോൾ ഉടനടി അതിനെ അകററണം. "പോകുക" എന്നു പറഞ്ഞാൽ അതു പോകയില്ല. നമ്മുടെ മനസ്സിനെമററു വിഷയത്തിൽ വ്യാപരിപ്പിക്കണം. അങ്ങനെ ചെയ്താൽ മാത്രമേ അതിനു് പഴുതുകിട്ടാതെ അതു വിലകുകയുള്ളൂ. മററു നല്ല വിഷയങ്ങൾ ആലോചിച്ചുകൊണ്ടിരുന്നാൽ ചീത്ത വിചാരങ്ങൾ ഉള്ളിൽ പ്രവേശിക്കാൻ മാൎഗ്ഗമില്ലാതെ മാറിപ്പോകും (തടഞ്ഞുപോകും). മനസ്സിൻെറ സ്വഭാവത്തെ സംബന്ധിച്ച വലിയ രഹസ്യം ഇതുതന്നെ. മനുഷ്യമനസ്സു ലോകമെല്ലാം ചുററിത്തിരിയുന്നു. എന്നാൽ ഒരേ സമയത്തിൽ രണ്ടു വിഷയങ്ങൾക്കു അതിൽ പ്രവേശിക്കാൻ സ്ഥാനമില്ല. ഏതു വിഷയമായാലും അതു തൽകാലത്തേക്കു മനസ്സു മുഴുവനും വ്യാപിക്കുന്നു. ഒരു നല്ല വിഷയത്തിൽ മനസ്സിനെ പൂൎണ്ണമായി നില നിറുത്തിയാൽ മറെറല്ലാം താനേ അകന്നു മാറും.

മനശ്ശാസ്ത്രത്തിൻെറ ഈ രഹസ്യത്തെ പ്രയോജനപ്പെടുത്തിക്കൊണ്ടു് ചീത്തവിചാരങ്ങളെയും ആശകളെയും അകററണം. സ്വല്പം സ്ഥാനം അവയ്ക്കു അനുവദിച്ചാൽ അവ നമ്മെ പിടിച്ചുതാഴ്ത്തും. "നമ്മളുടെ ഉള്ളിൽ അതു മറഞ്ഞുതന്നെയാണല്ലോ ഇരിക്കുന്നതു്. അതിനെപ്പററി ആരും അറിയേണ്ട ആവശ്യമില്ല" എന്നു് വിചാരിച്ച് വിഗണിച്ചാൽ (നിസ്സാരമാക്കിയാൽ) നിശ്ചയമായും

നമ്മൾ ദുഷിച്ചുപോകും. അവയ്ക്കു നാം അടിമകളായിത്തീരും. പിന്നീട് അവ നമ്മെ മുറുകെപ്പിടിച്ചു ബന്ധിക്കും. മനസ്സിൽ സ്ഥലം പിടിച്ചുപോയ സങ്കല്പം കാര്യരൂപമായി പരിണമിക്കാൻ വളരെ എളുപ്പമാണ്. കാര്യരൂപമായിത്തീർന്നില്ലെങ്കിലും അശുദ്ധമായ സങ്കല്പം തന്നെ ഒരു മഹാപാപമാണ്. അതു നമ്മുടെ ചിത്തശുദ്ധിയെ നശിപ്പിക്കും. ഈശ്വരൻ അധിവസിക്കുന്ന സ്ഥാനത്തെ അശുദ്ധമാക്കിയാൽ ക്ഷേത്രത്തെ അശുദ്ധിപ്പെടുത്തുന്ന മഹാപാപം നമ്മെ ബാധിക്കും.

ഈ ഗാനത്തിൽ കാമം, ക്രോധം, ലോഭം, മോഹം എന്നു പറയപ്പെട്ട നാലെണ്ണത്തിൽ മോഹം എന്നതു ലോകജീവിതത്തിൽ വസ്തുക്കൾക്കു നമ്മൾ കൊടുക്കുന്ന തെറ്റായ വിലയാകുന്നു. ഇതു വലിയതു്, ഇതു ചെറിയതു്, ഇതു യഥാർത്ഥസുഖം തരും, അതു തരുകയില്ല; ഇതു് നല്ലതു്, ഇതു ചീത്ത, ഇതു് ആഗ്രഹിക്കേണ്ടതു്, ഇതു വെറുക്കേണ്ടതു്; എന്നിങ്ങനെ വസ്തുക്കളുടെ യഥാർത്ഥസ്വഭാവം അറിയാതെ നമുക്കു് അബദ്ധം പിണയുന്നു. പ്രയോജനമില്ലാത്ത സാധനങ്ങൾക്കുവേണ്ടി പാടുപെട്ടു് സുഖം തരുന്ന മാർഗ്ഗത്തെ വെടിഞ്ഞു് ജീവിതം നയിക്കുന്നു.

ഒരു ശിശുവോ, അനുഭവജ്ഞാനം ഇല്ലാത്ത ഒരുവനോ കടയിൽചെന്നു് സാമാനങ്ങൾ വാങ്ങുമ്പോൾ പുറമേയുള്ള മോടിനോക്കി വഞ്ചിക്കപ്പെടുന്നതുപോലെയാണു് ഇതു്. ജനങ്ങളുടെ ഇടയിൽ ഖ്യാതി നേടാ

നാണ് നമ്മൾ വളരെ ആഗ്രഹിക്കുന്നത്. അതു നി സ്സാരമെന്നു് നമുക്കു അറിയാം. അവരുടെ വാക്കുകൾ (അഭിപ്രായങ്ങൾ) അസത്യമെന്നു നല്ലപോലെ അറി ഞ്ഞിരുന്നാലും അതിൽ എന്തോ ഒരു ഗുണമുള്ളതായി സങ്കല്പിച്ചു് അതിനുവേണ്ടി നാം വളരെ അധ്വാ നിക്കുന്നു.

ഇതുപോലെ തന്നെയാണ് മററു പല വിഷയ ങ്ങളും. വസ്തുക്കളുടെ ശരിയായ വില അറിയാതെ അ വയെ തെററായി മതിച്ചു് നഷ്ടം വരുത്തുന്നതു് മോഹ മാണ്.

കാമം, ക്രോധം, ലോഭം, മോഹം എന്നതെല്ലാം ആശയാകുന്ന പിശാചിൻെറ വിവിധരൂപങ്ങളാകുന്നു. ആശ എന്നു പറയുന്നതു് ഇന്ദ്രിയങ്ങളിൽ കൂടി ലഭിക്കുന്ന സുഖങ്ങളെ ആഗ്രഹിക്കുക എന്നതാണ്. ധർമ്മത്തിനു വിരുദ്ധമല്ലാത്ത ആശയെപ്പററിയല്ല ഇവിടെപ്പറയുന്നതു്. ധർമ്മത്തിനു എതിരല്ലാത്ത ആഗ്രഹങ്ങളെ അകററേണ്ട ആവശ്യമില്ല. ലോകജീവിതത്തിൽ നമ്മുടെ കർത്തവ്യ ങ്ങളെ ശരിയായി നിറവേററുന്നതിനു് മനസ്സിൽ ഉണ്ടാ കുന്ന ആഗ്രഹവും ഉത്സാഹവും കാമം അല്ല. അങ്ങനെ യുള്ള ആശ ധർമ്മത്തിൻെറ ശത്രുവല്ല. അതു് ധർമ്മത്തിനു് ഇണങ്ങുന്ന (യോജിക്കുന്ന) ആഗ്രഹമാണ്. ഇങ്ങനെ യുള്ള നല്ല ആഗ്രഹം പരമവസ്തുവിൻെറ അംശം തന്നെ യാണ്. അതാണ് നമ്മളുടെ ഉള്ളിലുള്ള ആത്മശക്തി. ലോകമെല്ലാം വ്യാപിച്ചുനില്ക്കുന്ന പരാശക്തിയുടെ പ്രവൃ

ത്തിപ്രവാഹത്തിൽ അതും ഒരു ഭാഗമാണ്. ഗീതയിൽ അജ്ജുനനോട് ഭഗവാൻ അരുളിച്ചെയ്യുന്നു.

"ബലം ബലവതാഞ്ചാഹം കാമരാഗവിവജ്ജിതം.
ധമ്മാവിരുദ്ധോ ഭൂതേഷു കാമോസ്മി ഭരതഷഭ!."

കാമവും രജോഗുണവേഗവും ഇല്ലാതെയുള്ള ശക്തിയെ മനുഷ്യനിൽ കണ്ടാൽ ആ ശക്തി ഞാൻ തന്നെ എന്നു ധരിക്കണം. ധമ്മത്തിനു വിരുദ്ധമല്ലാത്ത ആഗ്രഹം മനുഷ്യമനസ്സിൽ ഉദിക്കുന്നതായി കണ്ടാൽ ആ ആഗ്രഹവും ഞാൻ തന്നെ എന്ന് അറിയണം.

ധമ്മത്തിനു വിരുദ്ധമല്ലാത്ത നല്ല ആഗ്രഹങ്ങളെല്ലാം ഈശ്വരൻെറ അംശങ്ങളായി കരുതണം. ഇതുകൂടാതെ ശ്രദ്ധിക്കേണ്ട മറെറാരു സംഗതിയും ഉണ്ട്. ഇതും ഭഗവദ്ഗീതയിൽ അത്യന്തം മനോഹരമായി പ്രതിപാദിച്ചിരിക്കുന്നു. എല്ലാ ദോഷങ്ങളും പാടേ നീക്കാൻ സാധിക്കയില്ലെന്നു ഭയന്ന് നമ്മുടെ ശ്രമം കുറയ്ക്കരുത്. മനസ്സിനെ നല്ല വഴിയിൽ നിറുത്താൻ പ്രയത്നിച്ചാൽ ചിലപ്പോഠം വിചാരിച്ച ഫലം കിട്ടിയില്ലെങ്കിലും ആകെക്കൂടി ആ പരിശ്രമം നല്ലതായ ഒരു ഫലം തരും. സകലദോഷങ്ങളേയും അകററണമെന്ന് ശ്രീ ശങ്കരാചാൎയ്യർ ഉപദേശിക്കുന്നു. അതു സാദ്ധ്യമല്ലെങ്കിലും അതിനു വേണ്ടി പ്രയത്നിക്കുന്നതു തന്നെ മതിയാകുന്നതാണ് അത്രത്തോളം ഫലം നിശ്ചയമായും ലഭിക്കും. ഒരു പാപവിചാരം വന്ന് നമുക്ക് വഞ്ചനപററി എന്നുവന്നേക്കാം. എന്നാൽ

ആ പാപസങ്കല്പത്തെ എതിക്കുന്നതിന്ന് ചെയ്യുന്ന പ്രയത്നത്തിന്റെ ഫലമായി മററു പത്തു പാപങ്ങളിൽ നിന്നും നമുക്ക് രക്ഷകിട്ടാൻ ഇടയുണ്ട്. പ്രയത്നം തന്നെ മനസ്സിന്ന് ബലം തരുന്നതാണ്. ശാരീരിക വ്യായാമം കൊണ്ടു് ശരീര ബലം വൎദ്ധിക്കുന്നതു പോലെ മാനസികമായ ഈ അഭ്യാസം കൊണ്ടു് മനോബലം വളരുന്നതാണ്. ഇതു് ഒരു വലുതായ പ്രകൃതിരഹസ്യമാകുന്നു.

ഈ അഭ്യാസത്തിനുള്ള മാൎഗ്ഗവും ശ്രീ ശങ്കരാചാൎയ്യർ ഈ ഗാനത്തിൽ കാണിച്ചുതന്നിരിക്കുന്നു. "ഞാൻ ആരാണ്?" എന്ന ചോദ്യത്തെ വീണ്ടും വീണ്ടും ചോദിച്ചു് അതിനെപ്പററി ആലോചിക്കുക എന്നാണ് അദ്ദേഹം പറയുന്നതു്. ഈ ആലോചന മനസ്സിൽ പ്രവൎത്തിച്ചു കൊണ്ടിരുന്നാൽ ജീവിതത്തിൽ നേരിടുന്ന കഷ്ടങ്ങളെ സഹിക്കാനുള്ള ശക്തികിട്ടും. കോപവും അടങ്ങും. ദുഃഖങ്ങൾ കുറയുകയും ചെയ്യും.

അങ്ങനെ ചെയ്യാതെ ആശകളെയും മോഹത്തെയും കോപത്തെയും വളൎത്തുന്നതായാൽ ലോക ജീവിതം തന്നെ വളരെ കഷ്ടമായിത്തീൎന്ന് ദുഃഖങ്ങളും സങ്കടങ്ങളും പെരുകി അവയെ സഹിക്കാനുള്ള ആത്മബലം കുറഞ്ഞു് ഈ ദേഹത്തിൽ ഇരിക്കുമ്പോൾ തന്നെ നരകദുഃഖം അനുഭവിക്കേണ്ടിവരും. ആത്മജ്ഞാനം എന്നതു് സന്യാസികൾക്ക് ഒഴിച്ചു കൂടാൻ പാടില്ലാത്ത ആവശ്യമാകുന്നു. എന്നാൽ ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുന്ന സംസാരികൾക്കും അതു് അവശ്യം വേണ്ടതു തന്നെ എന്നു മാത്രമല്ല, അതു

കൂടുതലായി വേണ്ടതാണെന്നു തന്നെ പറയാവുന്നതാണു്.

(27)

യഥാർത്ഥമായ ജ്ഞാനം ഇല്ലെങ്കിൽ സങ്കടങ്ങൾ വർദ്ധിച്ചു് ഈ ലോകജീവിതംതന്നെ നരകമായിത്തീരുമെന്നു് മുൻഗാനത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞുവല്ലോ. ഈ ജീവിതത്തിൽതന്നെ അതു നരകദുഃഖം നൽകും. ഈ ജീവിതത്തിലെ ദുശ്ചിന്തകളെയും ദുഃഖങ്ങളെയും സഹിക്കാനുള്ള ശക്തി തരുന്നതു് ആത്മജ്ഞാനമാണു്. ഇനി ആത്മജ്ഞാനം ലഭിക്കുന്നതു് എങ്ങനെ എന്നുള്ള ചോദ്യത്തിനു് ശ്രീശങ്കരൻ മറുപടി പറയുന്നു.-

ഗേയം ഗീതാ നാമസഹസ്രം
ധ്യേയം ശ്രീപതിരൂപമജസ്രം
നേയം സജ്ജനസങ്ഗേ ചിത്തം
ദേയം ദീനജനായ ച വിത്തം.

അന്വയം:—ഗീതാ നാമസഹസ്രം ഗേയം, ശ്രീപതിരൂപം അജസ്രം ധ്യേയം, സജ്ജനസങ്ഗേ ചിത്തം നേയം ദീനജനായ വിത്തം ച ദേയം.

അർത്ഥം:—ഗീതയും സഹസ്രനാമവും പാരായണം ചെയ്യണം. ശ്രീപതിയായ വിഷ്ണുഭഗവാന്റെ രൂപത്തെ നിരന്തരം ധ്യാനിക്കണം; സജ്ജനസംഗത്തിൽ ചിത്തം നയിക്കണം, ദരിദ്രനു് (ദയനീയനു്) ധനത്തെ ദാനം ചെയ്യണം.

"ഒയാതേയുറംകുവാർ ഉള്ളിരുക്കും ഉള്ളാനൈ
മാതിരുക്കും പാതിയാനൈ"

എന്നു് മാണിക്കവാചകസ്വാമികറം അമ്മാനൈപ്പാട്ടു പാടിയിരിക്കുന്നു. അതായതു് നിരന്തരം ധ്യാനിക്കുന്നവരുടെ ഹൃദയത്തിൽ വസിക്കുന്ന ഹൃദയേശ്വരൻ, അർദ്ധനാരീശ്വരൻ എന്നു്. "ധ്യേയം ശ്രീപതിരൂപമജസ്രം" "നിരന്തരം ലക്ഷ്മീപതിയായ ഭഗവാനെ ധ്യാനിക്കുക" എന്നാണു് ശ്രീശങ്കരൻ പറയുന്നതു്. "തായാന തത്വൻ" (മാതാവായ തത്വം) "ഉമൈയൊരുകൂറൻ" (ഉമാകാന്തൻ, അർദ്ധനാരീശ്വരൻ) "ലക്ഷ്മീകാന്തൻ" "ശ്രീപതി" ഇവയെല്ലാം ഒരേ പരമവസ്തുവിനു് ഭക്തന്മാർ നല്കിയിട്ടുള്ള പല തിരുനാമങ്ങളാണു്. ശിവനും വിഷ്ണുവും ഭിന്നമാണു്; ഉമയും ലക്ഷ്മിയും തമ്മിൽ വ്യത്യാസമുണ്ടു് എന്നു് മതസമ്പ്രദായവാദകോലാഹലങ്ങളിലും മോഹങ്ങളിലും കോപതാപങ്ങളിലും അലഞ്ഞു തിരിയാതിരിക്കുക.

ഭഗവാൻെറ രൂപത്തെ ദർശിച്ചു് ഹൃദയം അലിയുകയാണു് ഈശ്വരനെ അന്വേഷിക്കുന്നതിനുള്ള പ്രയത്നം. യഥാർത്ഥമായ സ്നേഹത്തിന്റെ ലക്ഷണം ഇടവിടാതുള്ള ഈശ്വരചിന്ത തന്നെയാണു്.

നിങ്ങളുടെ ചിത്തം ഒരു ചീത്ത വിഷയത്തെ ലക്ഷ്യമാക്കിപ്പോകുമ്പോറം സജ്ജനസംഗത്തെ അന്വേഷിക്കുക. ശാരീരികമായോ മാനസികമായോ അവരുടെ സംഗത്തിൽ ഇരുന്നാൽ നിങ്ങറം രക്ഷപ്പെടും.

സ്വത്തുണ്ടെങ്കിൽ അതിന്റെ ശരിയായ പ്രയോജനം അറിഞ്ഞു് ചെലവു ചെയ്ക എന്നു് ശ്രീ ശങ്കരൻ പറയുന്നു. യഥാർത്ഥസന്തോഷം നൽകുന്ന സ്വത്തു് ഏതാണു്? സാധുക്കൾക്കു് കൊടുത്തു് ആ സ്വത്തിനെ സഫലമാക്കുക. ദരിദ്രക്കു് നല്കി അവരുടെ സങ്കടത്തെ നീക്കുന്നതിൽ നിന്നും കിട്ടുന്ന സന്തോഷം തന്നെയാണു് സ്വത്തിൽ നിന്നും ഉണ്ടാകുന്ന പരമാനന്ദം. ധനത്തെ കടയിൽ ചെലവഴിച്ചു് അതിൽ നിന്നും കിട്ടുന്ന തൃപ്തിയും സന്തോഷവും സാധുക്കളെ സഹായിക്കുന്നതു കൊണ്ടു് ലഭിക്കുന്ന ആനന്ദത്തിനു് സമാനമാകയില്ല. ശ്രീ ശങ്കരൻ പാടിയ "ഭജഗോവിന്ദം" ഗൃഹസ്ഥാശ്രമികളെ ഉദ്ദേശിച്ചും ആണെന്നു് ഈ ഗാനത്തിൽ നിന്നും തന്നെ മനസ്സിലാക്കാം. "ദേയം ദീനജനായ ച വിത്തം" (ധനം സാധുക്കൾക്കു കൊടുത്തു് അവരെ സഹായിക്കുക) എന്ന ഉപദേശം സന്ന്യാസികൾക്കല്ല, എല്ലാവക്കും വേണ്ടി നല്കിയതാണു്. ജീവിതം നയിക്കേണ്ട മാർഗ്ഗമെല്ലാം ഈ പാട്ടിൽ സംക്ഷിപ്തമായി പറഞ്ഞിരിക്കുന്നു.

"ഭഗവദ്ഗീത വായിക്കുക, ഭഗവദ്ഗീത ഗാനം ചെയ്ക" എന്നു ശ്രീ ശങ്കരൻ പറയുന്നു. അതിനോടുകൂടി ഈശ്വരന്റെ സഹസ്രനാമങ്ങൾ പാടുക എന്നും ആചാര്യർ പറയുന്നു. ഇവരണ്ടും ചെയ്തുവേണം ആചാര്യരുടെ ഉപദേശത്തിന്റെ സാരം ഗ്രഹിക്കുവാൻ. പാണ്ഡിത്യം സിദ്ധിക്കുന്നതിനുവേണ്ടി പഠിക്കുന്ന പഠിപ്പു് ഇവിടെ ഉതകുകയില്ല എന്നു സാരം.

ഭഗവാൻെറ തിരുനാമങ്ങളെ പാടണമെങ്കിൽ ഉള്ളിൽ ഈശ്വരഭക്തി ഉണ്ടായിരിക്കണം. സ്വല്പമായിട്ടെങ്കിലും ഉണ്ടായിരുന്നാൽ അതു ക്രമേണ വൎദ്ധിച്ചുകൊള്ളും. ഒരുഗ്രന്ഥം വായിക്കുക എന്നതും ഭക്തിയോടുകൂടി വേണ്ടതാണു്. ഭക്തിയില്ലെങ്കിൽ ഗ്രന്ഥത്തിന്റെ താത്പൎയ്യം മനസ്സിലാകയില്ല. ക്ഷേത്രത്തിൽപോകുന്നതു ചെരുപ്പു ഊരി വെളിയിൽവച്ചിട്ടുവേണം. അപ്രകാരംതന്നെ മഹാന്മാർ എഴുതിയിട്ടുള്ള ശാസ്ത്രങ്ങൾപഠിക്കുമ്പോൾ ദോഷദൃഷ്ടിനീക്കികൊണ്ടു് ഭക്തിപൂൎവ്വം പാരായണം ചെയ്യണം.ഭക്തിയോടുകൂടി ഗീത വായിക്കുന്നവൎക്കു് അതിൽ വലുതായ അൎത്ഥം കാണാൻ സാധിക്കും. ഭക്തി ഇല്ലാതെ ഗവേഷണരീതിയിൽ വായിക്കുന്നതായാൽ അതിൽ പരസ്പരവൈരുദ്ധ്യവും കുഴപ്പവും പുനരാവൃത്തിദോഷവും വ്യാകരണത്തെററുകളും ശൈലിപ്പിഴകളും മററും കാണാമായിരിക്കും. ഇങ്ങനെ പഠിച്ചാൽ സംസ്കൃതവ്യുൽപത്തി ഉണ്ടാകുംഎന്നു മാത്രമേ ഉള്ളു ഫലം. ഭക്തിരഹിതമായ കേവലപഠനംകൊണ്ടു് സാരമായപ്രയോജനം ഒന്നും ലഭിക്കുന്നതല്ല. വായിക്കുന്ന സമയം ഭക്തിപൂൎവ്വം പാരായണം ചെയ്താൽ "ഞാൻ പഠിച്ചുകഴിഞ്ഞു. ഞാൻ ഒരു പണ്ഡിതനായി തീൎന്നിരിക്കുന്നു" എന്നൊരു അഹങ്കാരം ഉണ്ടാകയില്ല. അതിനു പകരം സംയമവും സ്നേഹവും ആനന്ദവും ലഭിക്കും.

ഗീതോപദേശത്തിൻെറ സാരം എന്തെന്നു് സംക്ഷിപ്തമായി പറഞ്ഞാൽ ഭജഗോവിന്ദം ഗാനത്തിൻെറ സമ

ഗ്രമായ അൎത്ഥവും വിളങ്ങും. ഗീതയിലെ പ്രഥമഭാഗത്തിൽ ശരീരമോഹത്തെ ഗീതാചാൎയ്യനായ ഭഗവാൻ നല്ലപോലെ വ്യക്തമാക്കുന്നു. ദേഹവും ആത്മാവും ഒന്നിനൊന്നു ഒരുമിച്ചു് ചേൎന്നിരിക്കുന്നതുകൊണ്ടു് ആ അവസ്ഥയിൽ "ഞാൻ" എന്ന രഹസ്യവസ്തുവിന്റെ സ്വരൂപം വിളങ്ങുന്നില്ല (മനസ്സിലാകുന്നില്ല). ശരീരവും താനും ഒന്നാണെന്നു് മനുഷ്യൻ തെറ്റിദ്ധരിക്കുന്നു ആനന്ദവും സംതൃപ്തിയും ഊണിലും കളിയിലും തന്നെയാണെന്നു് അവൻ സങ്കല്പിക്കുന്നു. ഇതു തെറ്റാണെന്നത്രേ ഗീതയിലെ ആദ്യത്തെ ഉപദേശം. ഇന്ദ്രിയങ്ങൾവഴിയായി കിട്ടുന്ന ആനന്ദത്തിനു് വളരെ വേഗത്തിൽ അവസാനവും വന്നുചേരുന്നു. അതു മിക്കവാറും ദുഃഖത്തിലാണു് പൎയ്യവസാനിക്കുന്നതു്. തൃപ്തിയെന്നതു് ഒരിക്കലും ലഭിക്കയില്ല. ഇതു മനസ്സിലാക്കി ഇന്ദ്രിയങ്ങളിൽക്കൂടി കിട്ടുന്ന സുഖത്തെ വലുതായി (കാൎയ്യമായി) ഗണിക്കാതെ മനസ്സിൽ സമനില വരുന്നതിനു പ്രയത്നിക്കണം. അതു തന്നെയാണു് യഥാൎത്ഥമായ ആനന്ദം എന്നത്രേ ശ്രീകൃഷ്ണഭഗവാൻ ആദ്യമായി ഉപദേശിക്കുന്നതു്. മനുഷ്യൻ ധരിക്കുന്ന വസ്ത്രംപോലെയാണു് ശരീരം. അതു ജീൎണ്ണിക്കയും കീറിപ്പോകയും ചെയ്താൽ മറ്റൊരു വസ്ത്രം ധരിക്കുന്നതുപോലെ ഒരു ദേഹം നശിച്ചാൽ ആത്മാവു് മറ്റൊരു ദേഹത്തെ സ്വീകരിക്കും. മരണമെന്നതു് ആത്മാവിന്റെ നാശമല്ല. ധരിക്കുന്ന വസ്ത്രംപോലെ ശരീരത്തെ ഗണിക്കണം. "ഞാൻ" എന്നു് നമ്മൾ അഭി

മാനിക്കുന്ന വസ്തുവിനു് നാശമില്ല. അതു ശാശ്വതമായ വസ്തുവാണെന്നു ഉപദേശിച്ചതിൽ പിന്നീടു് ശുദ്ധജീവിതത്തെപ്പററിയാണു് ഭഗവാൻ ഉപദേശിക്കുന്നതു്. സന്ന്യാസമാൎഗ്ഗത്തിലെ പരമതത്വത്തെ ശ്രീകൃഷ്ണപരമാത്മാവു് സ്പഷ്ടമാക്കുന്നു.

ഒരു ജീവിക്കും വെറുതെ (ജോലിചെയ്യാതെ) ഇരിക്കാൻ സാധിക്കയില്ല. പ്രകൃതിനിയമം (സ്വഭാവം) അനുസരിച്ചു് തന്നെ നോക്കിയാലും പ്രവൎത്തിച്ചേ മതിയാകൂ. അതിനാൽ ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന സന്ന്യാസം ആശകളെ ത്യജിക്കുക എന്നല്ലാതെ പ്രവൃത്തികളെ ഉപേക്ഷിക്കുക എന്നതല്ല കൎമ്മങ്ങളെയെല്ലാം ത്യജിക്കാൻ സാധിക്കയില്ല. തുച്ഛമായ ആനന്ദവും (ഇന്ദ്രിയസുഖവും) സ്വാൎത്ഥവും വെടിഞ്ഞു് ജീവിതം നയിക്കുക എന്നതാണു് നമുക്കു് നടത്താൻ സാധിക്കുന്ന സന്ന്യാസമാൎഗ്ഗം. എല്ലാ പ്രവൃത്തികളും ഭഗവാനു വേണ്ടി ചെയ്യുന്ന സേവനം എന്നു വിചാരിച്ചു ചെയ്യുക. അതു തന്നെയാണു് സന്ന്യാസം എന്നു് ശ്രീ കൃഷ്ണഭഗവാൻ അരുളിച്ചെയ്യുന്നു. * "അററവർ എൻപാർ അവാ അററാർ" എന്നു തിരുവള്ളുവരും കുറൾ ഗ്രന്ഥത്തിൽ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു.

ബന്ധങ്ങളെ (ആസക്തിയെ) ത്യജിക്കുന്നതു തന്നെയാണു് ത്യാഗം. നിങ്ങളുടെ കൎത്തവ്യങ്ങളെ ത്യജിക്കാൻ ശ്രമിക്കേണ്ട. പ്രവൃത്തികളെല്ലാം കൎത്തവ്യപരിപാലന

* ജന്മത്തിനു് കാരണമായ ആസക്തി ഇല്ലാത്തവർ ജീവന്മുക്തരാകുന്നു.

ത്തിനായി ചെയ്യണം; സ്വാത്ഥത്തെ വെടിഞ്ഞു് ചെയ്യണം. അതു തന്നെയാണു് എല്ലാവക്കും സ്വീകരിക്കാവുന്ന യഥാത്ഥ സന്ന്യാസമാഗ്ഗം. ഇതത്രേ ഗീതയിൽ നിഷ്കഷിച്ചു നല്കിയിരിക്കുന്ന ഉപദേശം.

പാലിൽ ഉള്ള സാരം നെയ്യാണു്. അതുപോലെ സന്ന്യാസത്തിലെ സാരം അതിലുള്ള അനാസക്തിയാകുന്നു; പ്രവത്തിക്കാതിരിക്കുക എന്നതല്ല. കമ്മത്തിൽ നിന്നും ഒഴിയാൻ നോക്കുന്നതു് വൃഥാ തന്നെയാണു്. ആശയും ബന്ധവും ആസക്തിയും തന്നെയാണു് ഒഴിച്ചുകളയേണ്ടതു്. അതിനു വേണ്ടി പരിശ്രമിക്കണം. ലോകസംഗ്രഹത്തിനു് അതായതു സമുദായനന്മയ്ക്കു് ആയി നിങ്ങളുടെ കത്തവ്യങ്ങൾ അനുഷ്ഠിക്കണം. സ്വാത്ഥത്യാഗത്തോടുകൂടി വേണം അപ്രകാരം ചെയ്യുവാൻ. നിങ്ങളുടെ പ്രവൃത്തികളെല്ലാം ഈശ്വരനു് സമപ്പിക്കുന്ന നൈവേദ്യമായി അനുഷ്ഠിക്കണം എന്നതാണു് ഗീതയിലെ സാരാത്ഥം.

മനുഷ്യൻെറ പ്രവൃത്തികളെല്ലാം ജന്മനാ ഉള്ള സ്വഭാവത്തിൻെറ ഫലമാകുന്നു. ആ സ്വഭാവഗുണങ്ങളെ പാടെ വിഗണിച്ചു് (ത്യജിക്കാൻ) ചെയ്യുന്ന ശ്രമങ്ങൾ വ്യത്ഥമാകും. അവയെ നല്ലമാഗ്ഗത്തിൽ കൂടി നയിക്കുക എന്നതാണു് മനുഷ്യനു ചെയ്യാവുന്ന ശ്രമം.

ആശ എന്നതു പല രൂപങ്ങളിൽ പല വേഷങ്ങൾ ധരിച്ചു് മനുഷ്യൻെറ മനസ്സിനെ കവന്നു കളയുന്നു. ഒരു കോട്ടയെ എന്നതുപോലെ മനസ്സിനെ കാത്തു രക്ഷി

ക്കണം. ശത്രുവായ ആശ അകത്തു പ്രവേശിച്ച് ആ കോട്ടയെ പിടിച്ചടക്കിയാൽ പിന്നെ എല്ലാം നശിച്ചു പോകും. രാജധാനിയെ ശത്രു കൈവശപ്പെടുത്തിയാൽ ആ രാജ്യം മുഴുവനും അവന്റെ അധീനത്തിൽ ആയി ത്തീരും. മനസ്സുതന്നെയാണു രാജധാനി. അതുകൊണ്ടു മനസ്സിനെ ഭദ്രമായി കാത്തുകൊള്ളണമെന്ന് ഗീതയിലെ മൂന്നാമത്തെ അദ്ധ്യായത്തിൽ ശക്തിയായി ഉപദേശി ച്ചിരിക്കുന്നു.

മനുഷ്യന്റെ ശത്രു ആശയാണ്. അതു അകത്തു പ്രവേശിക്കാതെ മനസ്സാകുന്ന രാജധാനിയെ കാത്തുകൊ ള്ളണം. അങ്ങനെ ജാഗ്രതയോടെ കാത്തു കൊണ്ടിരു ന്നാൽ പിന്നീടു എല്ലാം ക്ഷേമം തന്നെ. ഇതാണു ശ്രീ കൃഷ്ണഭഗവാൻ അർജ്ജുനന് നൽകിയ പ്രധാനമായ ഉപദേശം.

ഈ ബന്ധങ്ങളെ (ആസക്തിയെ) എങ്ങനെയാണ് അകററുന്നതു്? അതിനുള്ള മാർഗ്ഗം എന്തു്? തിരുവള്ളു വർ പറയുന്നു. "പററുക പറ്റററാൻ പറ്റിനൈ അപ്പറ്റൈ പ്പററുക പററു വിടർകു."

"പറ്റററാൻ" എന്നാൽ ഭഗവാൻ എന്നർത്ഥം. മന സ്സ് അലിഞ്ഞു് അദ്ദേഹത്തോടു സങ്കടപ്പെട്ടു് പ്രാർത്ഥി ച്ചാൽ എല്ലാ ശക്തികളും ലഭിക്കും. ഒഴിക്കേണ്ട ബന്ധ ങ്ങളെ (ആസക്തികളെ) ഒഴിക്കുന്നതിന് വലുതായ ഒരു ബന്ധം ഉണ്ടു്. അതു് ഈശ്വരന്റെ പാദങ്ങളെ ശരണം

പ്രാപിക്കുക എന്നതുതന്നെ. ആ പാദങ്ങളിൽ സ്വയം ബന്ധിച്ചാൽ മററു ബന്ധങ്ങളെ ഒഴിക്കാൻ സാധിക്കും.

ഈശ്വരഭക്തിതന്നെയാണ് ലൌകികബന്ധങ്ങളെ ഒഴിക്കാനുള്ള ഉത്തമമായ ഉപകരണം. അതുകൂടാതെ ബന്ധങ്ങളെയും ആസക്തികളെയും ഒഴിക്കാൻ ശ്രമിക്കുന്നതു് വ്യർഥപരിശ്രമമായിത്തീരും. ഭഗവാൻെറ തിരുവടികളെ ദൃഢമായി പിടിച്ചാൽ രക്ഷ നേടാം എന്നതാണ് തിരുവാചകത്തിലെ ഉപദേശത്തിൻെറ സാരാംശം.

(28)

ഇതരമോഹങ്ങളെക്കാൾ മനുഷ്യരെ അത്യന്തം ഉപദ്രവിച്ചു് നശിപ്പിക്കുന്നതു് കാമചാപല്യം തന്നെയാണ്. ശാരീരികമായ ഈ ഗ്രാമ്യശക്തി അഗ്നിജ്വാലപോലെ പ്രവർത്തിക്കുന്നു. ഇതിനെ സംയമം ചെയ്തു സ്വാധീനത്തിലാക്കിയാൽ അഗ്നിയെപ്പോലെതന്നെ ഇതിനെ പ്രയോജനപ്പെടുത്താവുന്നതാണ്. എന്നാൽ ഇതിനെ അടക്കാതെ യഥേഷ്ടം പ്രവർത്തിക്കാൻ അനുവദിച്ചാൽ അഗ്നിയെപ്പോലെതന്നെ ഇതു സർവ്വനാശവും വരുത്തുന്ന ശക്തിയായി പരിണമിക്കും.

എല്ലാത്തിനും ആദിയും കാരണവുമായ മൂലവസ്തു അദ്വിതീയവും ഏകവും ആയി നില്ക്കുന്ന പരമസത്യവസ്തുവാകുന്നു. അതു നിലയില്ലാത്ത പല വസ്തുക്കളായി പിരിഞ്ഞു് ലോകമെന്നുള്ള വിചിത്രസൃഷ്ടിയായി നില്ക്കുന്നു. പലതായി പിരിഞ്ഞിരിക്കുന്ന വസ്തുക്കൾ വീണ്ടും

ഒന്നായിച്ചേരുന്നതിന് എപ്പോഴും പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇതിനെ വിജ്ഞാനശാസ്ത്രജ്ഞന്മാർ പരിശോധിച്ച് പല ആകർഷണശക്തികളെ കണ്ടുപിടിച്ചിട്ടുണ്ട്. മനുഷ്യരെ നട്ടം തിരിക്കുന്ന പല പ്രകാരത്തിലുള്ള ബന്ധങ്ങൾ ഇതുതന്നെയാണ്. കാററും വെള്ളവും മററു രൂപത്തിലുള്ള വസ്തുക്കളും എല്ലാം ഒന്നിൽനിന്നും പലതായിപ്പിരിഞ്ഞു വീണ്ടും ഒന്നായിച്ചേരാൻ ആഗ്രഹിക്കുന്നവയാണ്. വനത്തിൽ ഉണങ്ങിപ്പോയിരിക്കുന്ന ചെടികളും പുല്ലും കുററികളും എവിടേയും വ്യാപിച്ചുനില്ക്കുന്ന അഗ്നിയും വായുവും എല്ലായ്പോഴും ഒരുമിച്ചു ചേരാനുള്ള വാസനയോടുകൂടി കാത്തിരിക്കയാണ്.

സന്ദർഭം വരുമ്പോൾ ഒന്നുചേൎന്ന് കാട്ടുതീ പിടിച്ചു കത്തിപ്പോകുന്നു. പിരിഞ്ഞിരിക്കുന്ന പല വസ്തുക്കളും വീണ്ടും ഒന്നായിച്ചേരുന്നതുതന്നെയാണ് പ്രാണശക്തി. നാം ശ്വസിക്കുന്ന പ്രാണവായു ശരീരത്തിൽ ഒന്നുചേൎന്ന് ശരീരത്തെ തപിപ്പിക്കുന്നു. ഇതുതന്നെയാണ് ശരീരത്തിലുള്ള ഉഷ്ണം. കക്കായും വെള്ളവും കൂടിച്ചേരുമ്പോൾ ഉഷ്ണം ഉണ്ടാകുന്നു എന്നതു് എല്ലാവൎക്കും അറിയാമല്ലോ. ഒരു വസ്തു പലതായിപ്പിരിഞ്ഞു നില്ക്കുന്ന നിലയിൽ നിന്നും വീണ്ടും ഒന്നായി ചേരുന്ന ശക്തിയാണ് രസായനശക്തി. ശരീരത്തിൽ ഒരു മുറിവ് ഉണ്ടായാൽ വീണ്ടും മാംസവും തോലും ഒന്നായിച്ചേൎന്ന് അതു കരിയുന്നതും ഈ ശക്തി കൊണ്ടത്രേ.

ഇതുപോലെ തന്നെയാണ് അമ്മയ്ക്കും അവരുടെ ശരീരത്തിൽനിന്നും പിരിഞ്ഞ സന്താനത്തിനും തമ്മി

ല്ലുള്ള ബന്ധം. രണ്ടു ജീവികൾ യോജിക്കാൻ അഭിലഷിക്കുന്ന ശക്തിതന്നെയാണു് സംയോഗം, സ്നേഹം, ആഗ്രഹം എന്നിങ്ങനെ നമ്മൾ പലവിധത്തിൽ അനുഭവിക്കുന്നതായി കരുതുന്ന ആനന്ദം. പൂർണ്ണമായി ഒന്നായിത്തീൎന്നാൽ പിന്നെ വിയോഗമോ സ്നേഹമോ പ്രത്യേകജീവി എന്നുള്ള നിലയൊ ഇല്ല. ഒന്നാകുന്നതിനു് പ്രയത്നിക്കുന്ന ആഗ്രഹനിലയിലുള്ള ശക്തിയുടെ ഗതിയത്രേ ആനന്ദം തരുന്ന ജീവാവസ്ഥ.

സ്ത്രീപുരുഷന്മാർ തമ്മിലുള്ള ആകർഷണശക്തിയും ഈ വിശേഷശക്തിയുടെ ഒരു സ്ഫുരണം മാത്രമാണു്. അതു് മഹാശക്തിയുള്ള പ്രകൃതിവേഗം തന്നെയാണു്. കൽക്കരിയും വായുവും ചേൎന്നു് എരിഞ്ഞാൽ ഇരുമ്പും കരിഞ്ഞുപോകും. അങ്ങനെയുള്ള വേഗം തന്നെയാണു് കാമവേഗവും.

ഈ പ്രാകൃതികശക്തിയെ അടക്കി ജീവിതം നയിക്കുന്നതുതന്നെയാണു് ഗൃഹസ്ഥാശ്രമം. ആനന്ദം, ധൎമ്മം, അൎത്ഥം ഇതെല്ലാം അതിൽനിന്നും ഉളവാകും. ഗൃഹത്തിലുള്ള അഗ്നികൊണ്ടു് ആഹാരം പാകംചെയ്തു് നമ്മൾ ഭക്ഷിച്ചു ജീവിക്കുന്നു. ആ അഗ്നിതന്നെ അതിരുകടന്നാൽ ഗൃഹത്തെ ദഹിപ്പിച്ചു് നശിപ്പിക്കുന്നു. ആററുവെള്ളത്തെ തടുത്തുനിറുത്തി ചാലുകളിൽ കൂടി നയിച്ചു് വയലുകളിൽ പായിച്ചാൽ വെള്ളവും വിത്തും മണ്ണും കൂടി ചേൎന്നു് നല്ല വിളവും ധനധാന്യസമൃദ്ധിയും സുഖവും ലഭിക്കും. അങ്ങനെ ചെയ്യാതെ ആററുവെള്ളം അതിന്റെ

ഗതിപോലെ പോകാൻ അനുവദിച്ചാൽ അതു വയലു കളെ നശിപ്പിക്കും. അതുപോലെ ഒന്നാണ് പ്രാകൃതിക ശക്തികളിൽ ഒന്നായ സ്ത്രീപുരുഷപരസ്പരാകർഷണം. അതിനെ തടുത്തു നിറുത്തിയാൽ (അടക്കി നിയന്ത്രി ച്ചാൽ) ഗൃഹസ്ഥാശ്രമജീവിതം സുഖമായിരിക്കും. അ ങ്ങനെ സ്വാധീനപ്പെടുത്താതെ യഥേഷ്ടം പ്രവർത്തി ക്കാൻ അനുവദിച്ചാൽ സർവ്വനാശവും ഉണ്ടാകുമെന്നതു നിശ്ചയം.

ഗൃഹസ്ഥാശ്രമജീവിതം എന്നാൽ ആററുവെള്ളം വയലിൽ പായിച്ച് വിളവെടുത്ത് സുഖം സമ്പാദിക്കു ന്നതുപോലെയും അഗ്നിയെ സ്വാധീനപ്പെടുത്തി പല പ്രകാരത്തിൽ പ്രയോജനപ്പെടുത്തുന്നതുപോലെയുമാണ്. ആകർഷണശക്തിയെ അടക്കി സ്വാധീനപ്പെടുത്താതെ അതിൻെറ ഇഷ്ടംപോലെ പോകാൻ സമ്മതിച്ചാൽ അതു് ആ ദിക്കിനെ നശിപ്പിക്കും ദുർമ്മാർഗ്ഗത്തിൻെറ ഗതി നമ്മെ വഞ്ചിച്ചിട്ട് ജീവിതത്തെ നശിപ്പിക്കും എന്നു് തമിഴ്ഗ്രന്ഥങ്ങളിൽ മഹാന്മാർ വളരെ സ്പഷ്ട മായി കാണിച്ചിരിക്കുന്നു. എങ്കിലും ഗ്രന്ഥങ്ങൾ വായിച്ച് മനുഷ്യന് അറിവുകിട്ടുക പ്രയാസംതന്നെ. പ്രാകൃതികശക്തിയുടെ ഗതി അറിവിനെ (പുസ്തകജ്ഞാ നത്തെ) തോല്പിക്കുന്നു. ശ്രീ ശങ്കരൻ പറയുന്നു:—

സുഖതഃ ക്രിയതേ രാമാഭോഗഃ
പശ്ചാദ്ധന്ത ശരീരേ രോഗഃ

യദ്യപി ലോകേ മരണം ശരണം
തദപി ന മുഞ്ചതി പാപാചരണം.

അന്വയം:—(ജനൈഃ) സുഖതഃ രാമാഭോഗഃ ക്രിയതേ, പശ്ചാത് ശരീരേ രോഗഃ (ഭവതി). യദി അപി ലോകേ മരണം ശരണം, തദപി, പാപാചരണം ന മുഞ്ചതി; ഹന്ത!

അർത്ഥം—ജനങ്ങളാൽ വിഷയസുഖം അനുഭവിക്കപ്പെടുന്നു. പിന്നീടു ശരീരത്തിൽ രോഗം പിടിപെടുന്നു. മരണമാണു് ലോകത്തിൽ അവസാനനില എന്നറിഞ്ഞിട്ടും ആരും പാപപ്രവൃത്തിയെ ഉപേക്ഷിക്കുന്നില്ല. കഷ്ടം!

ജീവിതത്തിൽ ആനന്ദം നല്കുന്ന വിഷയങ്ങൾ എത്രയോ ഉണ്ടു്. അവയിൽ മനസ്സു് ചെലുത്തി കാലം കഴിക്കാൻ അഭ്യസിക്കണം. പുണ്യവും പ്രയോജനവും ആനന്ദവും ചേർന്നിട്ടുള്ള തുറകളിൽ കൂടി ദൈനികജീവിതത്തിൽ മനസ്സിനെ വ്യാപരിപ്പിച്ചു സന്തോഷം കിട്ടുന്നതായാൽ ഗ്രാമ്യങ്ങളായ ഭോഗങ്ങളിൽ ബുദ്ധി അധികമായി പോകയില്ല. എല്ലാം അഭ്യാസത്തെ ആശ്രയിച്ചു് ഇരിക്കുന്നു. സ്ത്രീകളോടുകൂടി വർത്തമാനം പറഞ്ഞു് സ്നേഹമായി ഇരുന്നാലും കാമവാസനയെ അടക്കി ശരീരത്തെ വിസ്മരിച്ചു് അവരുമായുള്ള ബന്ധത്തെ നല്ല രീതിയിൽ അനുഭവിക്കുന്നതിന്നു് അഭ്യസിക്കണം. നമ്മുടെ സ്നേഹഭാജനങ്ങളായ അമ്മ സഹോദരി മകൾ മുതലായവരോടുകൂടി സംഭാഷണം ചെയ്തു ചിരിച്ചും കളിച്ചും നമ്മൾ പരിശുദ്ധമായ ആനന്ദം അനുഭവിക്കുന്നില്ലേ?

സ്നേഹിതന്മാരുമായി സഹവസിച്ച് നിർമ്മലമായ പരമാനന്ദം അനുഭവിക്കുന്നില്ലേ? അതുപോലെ സ്ത്രീകളുമായി കണ്ടു മുട്ടുമ്പോൾ ഗ്രാമ്യവികാരത്തെ മറന്ന് ഉച്ചമായ സംസ്കാരരീതിയെ നിലനിറുത്തി വിശുദ്ധമായ സന്തോഷം ലഭിക്കുന്നതിന് അഭ്യസിക്കണം. ഇതത്രേ ഏററവും ഉത്തമമായ സംസ്കാരം.

ഈ സംഗതിയിൽ പാശ്ചാത്യദേശങ്ങളിലെ രീതിയിൽനിന്നും നമുക്ക് പലതും പഠിക്കാനുണ്ട്. മൊത്തത്തിൽ നോക്കിയാൽ ഈ വിഷയത്തിൽ അവർ നമ്മേക്കാൾ ഉൽകൃഷ്ടന്മാരായിത്തന്നെ ഇരിക്കുന്നു. സ്ത്രീ പുരുഷന്മാർ അവരുടെ കാമവാസനയെ മറക്കുന്നതു് ഒരു യോഗശാസ്ത്രരീതിയാണെന്നു വിചാരിക്കുന്നതു ശരിയല്ല. സ്ത്രീ പുരുഷന്മാർ അടുത്തിരുന്നാൽ സാധാരണ ജനങ്ങളുടെ സങ്കല്പം ദേഹധർമ്മത്തിൽ പോകുന്നു അങ്ങനെയുള്ള അടക്കമില്ലായ്മ പാശ്ചാത്യദേശങ്ങളിൽ വളരെ കുറവാണ്. ഇതിന്റെ കാരണം ശീതോഷ്ണാവസ്ഥയെന്ന് ചിലർ പറയും. എന്നാൽ ഈ സമാധാനം തൃപ്തികരമല്ല. നമ്മളുടെ അഭ്യാസത്തിൻേറയും സംസ്കാരത്തിൻേറയും വ്യത്യാസം കൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു്. ഇതുതന്നെയാണ് മുഖ്യമായ കാരണം. പല പ്രകാരത്തിൽ സ്നേഹിക്കാൻ വഴിയുണ്ടായിരിക്കുമ്പോൾ കേവലം ശരീരധർമ്മത്തെ മാത്രം അവലംബിച്ച് ഭ്രാന്തു പിടിച്ചു നാം അധഃപതിക്കാൻ ഇടയാകുന്നു.

പഠിപ്പു, പാട്ടു, ചിത്രം, നൃത്യം, കളി, കൂത്ത്, സംഭാഷണം, ഹാസ്യം, മനോഹരങ്ങളായ നദികൾ,

പർവ്വതങ്ങൾ, ഉദ്യാനങ്ങൾ, ആകാശം മുതലായ പ്രകൃതി സൗന്ദര്യങ്ങൾ ഇങ്ങനെ പല പല അനുഭവയോഗ്യങ്ങളായ വിഷയങ്ങൾ ലോകത്തിൽ ഉള്ളപ്പോൾ അവയെ പ്രയോജനപ്പെടുത്താതെ ഉന്മത്തത വരുത്തുന്ന ഒരു നീചവിഷയത്തെ വലുതായിക്കരുതി, അലഞ്ഞു നടന്നു് നമ്മുടെ ദേഹത്തേയും മനസ്സിനേയും നശിപ്പിക്കയാണു് നാം ചെയ്യുന്നതു്. ആനന്ദലോകത്തെ സങ്കുചിതമാക്കി നാം സുഖം പ്രാപിക്കാതെ ജീവിക്കുന്നു. ധാർമ്മിക്'രീതിയിലും കഷ്ടപ്പെടാതെയും സമ്പാദിക്കാവുന്ന സന്തോഷങ്ങളെ കൈവെടിഞ്ഞു് പഴിയും പാപവും ഉള്ള അല്പമായ ഗ്രാമ്യസുഖത്തെ തേടി നമ്മൾ സാഹസപ്പെടുകയാണു് ചെയ്യുന്നതു്. എല്ലാം മനസ്സിനെ വ്യാപരിപ്പിക്കുന്നതിലുള്ള സാമർത്ഥ്യത്തെ അനുസരിച്ചിരിക്കുന്നു. മററു തുറകളിൽ മനസ്സിനെ ചെലുത്തിയാൽ പഴി, പാപം ഇവയിൽ നിന്നും നമുക്കു് രക്ഷ നേടാം. മനസ്സിനെ ചീത്ത വിഷയങ്ങളിൽ അല്പനേരം നിറുത്താൻ സൗകര്യം കൊടുത്താൽ അതു് നമ്മെ കളിപ്പിച്ചു് താഴ്ചയുള്ള കുഴിയിലേക്കു വലിച്ചിഴച്ചു കൊണ്ടുപോകും. എല്ലാവർക്കും അറിയാവുന്നതിനെ ശ്രീ ശങ്കരനും പ്രസ്താവിച്ചിരിക്കുന്നു ഞാനും സങ്കടത്തോടുകൂടിത്തന്നെയാണു് ഇത്രയും പറഞ്ഞതു്.

(29)

കാമഭോഗത്തെ തേടി നശിച്ചുപോകുന്നതിനെപ്പററി ചുരുക്കത്തിൽ പറഞ്ഞിട്ടു അടുത്തപടിയായി

ധനാഭിലാഷത്തെ സംബന്ധിച്ച് ശ്രീശങ്കരൻ പ്രസ്താവിക്കുന്നു. ഇതിനെപ്പററി ആദ്യമേ തന്നെ വ്യാഖ്യാനിച്ചിട്ടുള്ള രണ്ടാമത്തെ പാട്ടിനെ മനസ്സിൽ വച്ചുകൊണ്ടു വേണം ഈ 29-ാമത്തെ ഗാനം വായിക്കുന്നതു്. മുമ്പ് രണ്ടാമത്തെ ഗാനത്തിൽ പറഞ്ഞതു് ഇങ്ങനെയാണ്:— "സ്വയം പ്രയത്നിച്ച് സമ്പാദിച്ചിട്ടുള്ള ധനംകൊണ്ടു ജീവിതം നയിക്കണം. അങ്ങനെ ചെയ്താൽ സുഖം കിട്ടും. കൂടുതൽ ധനം വേണം, കൂടുതൽ ധനം വേണം എന്നുള്ള ധനാശയെ നീക്കുക. ഇപ്രകാരമുള്ള ധനാഭിലാഷം കൊണ്ടു സുഖം കിട്ടുകയില്ല ഇതു് ഒരു തീരാ ദാഹമാണ്. (ഒടുങ്ങാത്ത തൃഷ്ണയാകുന്നു)" എന്നാണ് ശ്രീശങ്കരൻ ഉദ്ബോധിപ്പിച്ചതു്.

മൂഢ ജഹീഹി ധനാഗമതൃഷ്ണാം
കുരു സദ്ബുദ്ധിം മനസി വിതൃഷ്ണാം
യല്ലഭസേ നിജകർമ്മോപാത്താം
വിത്തം തേന വിനോദയ ചിത്തം.

എന്നാണല്ലോ മുമ്പു പറഞ്ഞതു്. ഇപ്പോൾ വീണ്ടും ആചാര്യർ ഇങ്ങനെ പറയുന്നു.-

അർത്ഥമനർത്ഥം ഭാവയ നിത്യം
നാസ്തി തതഃ സുഖലേശഃ സത്യം
പുത്രാദപി ധനഭാജാം ഭീതിഃ
സർവ്വത്രൈഷാ വിഹിതാ രീതിഃ.

അന്വയം:—അൎത്ഥം അനൎത്ഥം (ഇതി) നിത്യം ഭാവയ. തതഃ സുഖലേശഃ നാസ്തി (ഇതി ഇദം) സത്യം [ഏവ], ധനഭാജാം പുത്രാത് അപി ഭീതിഃ, ഏഷാ രീതിഃ സൎവ്വത്ര വിഹിതാ.

അൎത്ഥം:— അൎത്ഥം (ധനം) അനൎത്ഥമാണെന്നു് എപ്പോഴും ചിന്തിക്കുക. ധനത്തിൽനിന്നും ലേശംപോലും സുഖമില്ലെന്നുള്ളതു് സത്യമാണു് ധനവാനു് സ്വപുത്രനിൽനിന്നുപോലും ഭയം ഉളവാകുന്നു. എവിടേയും ഈ രീതിയാണു് നിലവിലിരിക്കുന്നതു്.

ഏതിൽ നിന്നെങ്കിലും സുഖം ലഭിക്കാം. എന്നാൽ ധനം കൂട്ടിവയ്ക്കുന്നതിനുള്ള ആശകൊണ്ടു് സുഖം കിട്ടുകയില്ല ജീവിതം നയിക്കുന്നതിനു വേണ്ടി സ്വപ്രയത്നം കൊണ്ടു് ധനം ആർജിക്കുന്നതിൽ ദോഷമില്ല എന്നാൽ ധനം കൂട്ടിവയ്ക്കുന്നതിൽമാത്രം പ്രത്യേകം ആശ വച്ചു കൊണ്ടു് അതിനായിട്ടു് അലയുന്നതിനെ ഉപേക്ഷിക്കാനാണു് ശ്രീ ശങ്കരൻ ഉപദേശിക്കുന്നതു്. അങ്ങനെ ഉപേക്ഷിക്കുന്നതിനു് ലൗകികകാരണങ്ങളും ആചാൎയ്യർ പറയുന്നു. ധനം കൂട്ടുന്നതോടുകൂടി ആശ വൎദ്ധിച്ചുകൊണ്ടേ ഇരിക്കും അതിൽനിന്നും കഷ്ടങ്ങൾ അധികമായി ഉണ്ടാകുമെന്നല്ലാതെ സന്തോഷം ലഭിക്കയില്ല. ഇത്ര മാത്രമല്ല, കൂട്ടിവയ്ക്കുന്ന സ്വത്തിനെ സംബന്ധിച്ചു അതിൻെറ കൂടെത്തന്നെ ദുഃഖങ്ങൾ വളൎന്നുകൊണ്ടേയിരിക്കും. കള്ളന്മാർ, വഞ്ചിക്കുന്നവർ ഇവരെപ്പററി മാത്രമല്ല ഭയപ്പെടുന്നതു്. സ്വന്തം മകൻ കൂടി നാം കൂട്ടിവയ്ക്കുന്ന ധനം നിമിത്തം ശത്രുവായിത്തീരുന്നു.

പുത്രൻ എന്നു് ഉദാഹരണമായി പറഞ്ഞിട്ടുള്ളതാണു്. അടുത്ത ബന്ധുക്കളെല്ലാം തനിക്കു ഭയത്തിനു് കാരണങ്ങളായിത്തീരുന്നു. സ്വാഭാവികമായ സ്നേഹം ഇല്ലാതെയാകുന്നു എല്ലാ ദേശങ്ങളിലും ഇതു തന്നെയാണു് നടപ്പു്. ഇങ്ങനെയുള്ള ഒരു വിഷവസ്തുവിനെ എന്തിനാണു് തേടുന്നതു് ആ അന്വേഷണത്തെ വിട്ടുകളയുക എന്നാണു് ശ്രീ ശങ്കരൻ പറ പറയുന്നതു്. "ദേയം ദീനജനായ ച വിത്തം" എന്നു 27-ാം ഗാനത്തിൽ ഉപദേശിച്ചിരിക്കുന്നു. ധനം ഉണ്ടെങ്കിൽ അതു ദരിദ്രക്കു കൊടുക്കുന്നതിലാണു് അധികം സന്തോഷം ഉണ്ടാകുന്നതു്. ധനം ധാരാളം കൂട്ടിവച്ചു് ലോഭം വളർത്തി ദുഃഖത്തെയും ദുശ്ചിന്തകളെയും ശത്രുക്കളെയും വർദ്ധിപ്പിക്കാതിരിക്കുക എന്നാണു് ശ്രീ ശങ്കരൻ ഉൽഘോഷിക്കുന്നതു്.

അർത്ഥശാസ്ത്രം നല്ലപോലെ പഠിച്ചിട്ടുള്ളവരും ലോഭത്തെ ഉപേക്ഷിക്കാനാണു് ഉപദേശിക്കുന്നതു്. ധനം ഒരു ഉപകരണം മാത്രമാകുന്നു. അതു ഒരു സുഖമോ ലക്ഷ്യമോ അല്ല. ഓരോന്നിനും ഒരു സീമ ഉണ്ടു്. ആ സീമ കടന്നാൽ ധനം മുതലായ ഉപകരണങ്ങൾ ഒരു ഭാരവും ദുശ്ചിന്തകൾക്കു കാരണവും മാത്രമായിത്തീരുന്നതാണു്.

നാം ആഗ്രഹിക്കുന്നതു് സുഖമാണല്ലോ? ആ ഉദ്ദേശം മറന്നു് കടലാസിൽ എഴുതിയിരിക്കുന്ന പണത്തിൻെറ കണക്കു തന്നെയാണു് സുഖം എന്നു് സങ്കല്പിച്ചു

കൊണ്ടു് അതിന്റെ അടിമകളായിത്തീരുന്നു. മുൻകാലത്തു പണം സ്വർണ്ണവും വെള്ളിയും ആയിട്ടാണു് ഇരുന്നതു്. കയ്യിൽ കൊള്ളുന്നിടത്തോളം എടുത്തു് ഉപയോഗിക്കത്തക്കവണ്ണമായിരുന്നു. നാണയങ്ങൾ വാരി എടുത്തും എണ്ണിനോക്കിയും മൂഢന്മാൎക്കു് സന്തോഷിക്കാമായിരുന്നു. എന്നാൽ ഇക്കാലത്തു അതും സാദ്ധ്യമല്ല. കയ്യിൽ എണ്ണി എടുത്തു് ആനന്ദിക്കാൻ പോലും നിവൃത്തിയില്ല.

"നിങ്ങളുടെ ധനം വെറും അച്ചടിക്കടലാസു മാത്രമല്ല, ബാങ്കിൽ മററൊരാൾ അനുഭവിക്കുന്ന ധനത്തിന്റെ കണക്കുമാത്രം നോക്കി നിങ്ങൾ തൃപ്തിപ്പെടേണ്ടതായിരിക്കുന്നു. അവസാനത്തിൽ നിങ്ങൾ രണ്ടു മുളകളുടെയോ മടലുകളുടെയോ മുകളിൽ കിടന്നു മറഞ്ഞുപോകും. നിങ്ങളുടെ കൂടെ പണം വരുകയില്ല. നിങ്ങൾ മരിച്ചതിൽ പിന്നീടു് നിങ്ങളുടെ മക്കൾ കണക്കിനെപ്പററി പരസ്പരം വഴക്കു പറയുന്നതു നിങ്ങൾ കാണുകയില്ല. എന്നാൽ അവർ അപ്രകാരം വഴക്കു പറയുമെന്നതു നിശ്ചയം തന്നെ." ഇതെല്ലാം മനസ്സിൽ വച്ചുകൊണ്ടു് സംക്ഷിപ്തമായി ശ്രീ ശങ്കരൻ "അൎത്ഥമനൎത്ഥം" എന്നു പറയുന്നു.

ഇതെല്ലാം പഴങ്കഥയാണെന്നു് നിങ്ങൾ പറയുമായിരിക്കും. ആരും ഇതു സമ്മതിക്കയില്ലെന്നും നിങ്ങൾ വാദിച്ചേക്കും. എന്നാൽ അങ്ങനെ സമ്മതിക്കാത്തതുകൊണ്ടു് അനുഭവത്തിൽ കാണുന്ന സത്യം പൊളിയാകയില്ല. ശ്രീശങ്കരൻ പറയുന്നതു് അസത്യമല്ല. അൎത്ഥ

മെന്നതു് അനത്ഥം തന്നെയാണു്. ഈ പരമാത്ഥത്തെ എന്നും ആലോചിക്കണം. പണം കൂട്ടിവയ്ക്കുന്നതിൽ സുഖമില്ല. ധനം ദുശ്ചിന്തകളെ വളത്തുന്നതിനു് കാരണം മാത്രമാകുന്നു. അതിനെ ദരിദ്രക്കു് കൊടുത്തു് സുഖം പ്രാപിക്കാം.

ധനം എന്തിനായിട്ടാണു് ശേഖരിച്ചുവയ്ക്കുന്നതു്? "എന്റെ മകൻ ഒന്നും അറിയാത്ത ഒരു സാധുവാണു്. എന്റെ മകൾ അനാഥയാണല്ലോ. എന്റെ കാലം കഴിഞ്ഞാൽ ഈ ധനം അവൾക്കു് ഒരു അവലംബനം ആയിരിക്കും" എന്നെല്ലാം നിങ്ങൾ വിചാരിക്കുന്നുണ്ടാവും. ലോകസ്വഭാവം അറിയാത്തവരാണു് ഇങ്ങനെയെല്ലാം പറയുന്നതു്. ധനമുള്ള അനാഥന്മാരോടു ചോദിച്ചാൽ ഇപ്പറഞ്ഞതിൽ എത്ര വാസ്തവമുണ്ടെന്നു് മനസ്സിലാക്കാം. സ്വത്തുള്ള സാധുവിനെ എത്ര വഞ്ചകന്മാരാണു് ഉടൻതന്നെ വളഞ്ഞു് ധനത്തേയും അതിന്റെ ഉടമസ്ഥനേയും ഉപദ്രവിച്ചു് വിഷമിപ്പിക്കുന്നതെന്നു അന്വേഷിച്ചുനോക്കിയാൽ അറിയാവുന്നതാണു്. പണം കൂട്ടിവച്ചിട്ടു മരിച്ചുപോയാലും എല്ലാം സാധിച്ചു കഴിഞ്ഞു എന്നു് വിചാരിക്കുന്നതു് വെറും മോഹം മാത്രമാണു്. അതു് അനുഭവത്തിനു് വിരുദ്ധമത്രേ.

ധനം സമ്പാദിക്കേണ്ട എന്നല്ല ആചാര്യർ ഉപദേശിക്കുന്നതു്. അതുകൊണ്ടു് എല്ലാം സാധിക്കാം എന്നുള്ള മോഹത്തിൽ പതിക്കരുതു്. അതിനായി പ്രാണനേയും ജീവനേയും പാഴാക്കരുതു് (നശിപ്പിക്കരുതു്). ബന്ധു

(ആസക്തി) വളർത്താതെ ചെയ്യേണ്ടതെല്ലാം ചെയ്തു ലോഭിയാകരുത് എന്നതാണ് ഈ ഗാനത്തിന്റെ താത്പര്യം. ലോഭി ധനത്തിന്റെ അടിമയായിത്തീരും. ലോഭം ഇല്ലാതെ നല്ലവഴിയിൽ സമ്പാദിച്ച് നല്ല വിധത്തിൽ ചെലവുചെയ്തു ഗൃഹസ്ഥാശ്രമം നയിക്കുന്നതിനെ ശ്രീശങ്കരൻ ആക്ഷേപിക്കുന്നില്ല. ഇതാണ് അദ്ദേഹത്തിന്റെ ആശയമെന്നതിന് തെളിവ് ഒന്നും ഇരുപത്തേഴും ശ്ലോകങ്ങളിൽ പറഞ്ഞിട്ടുള്ള വിഷയങ്ങൾതന്നെയാണ്.

(30)

പ്രാണായാമം പ്രത്യാഹാരം
നിത്യാനിത്യവിവേകവിചാരം
ജാപ്യസമേതസമാധിവിധാനം
കുർവവധാനം മഹദവധാനം.

അന്വയം:—പ്രാണായാമം പ്രത്യാഹാരം നിത്യാനിത്യവിവേകവിചാരം ജാപ്യസമേതസമാധിവിധാനം മഹദവധാനം കുരു.

അർത്ഥം:—പ്രാണായാമവും പ്രത്യാഹാരവും നിത്യാനിത്യവസ്തുവിവേകത്തിന്റെ ആലോചനയും ജപപൂർവ്വമായ ധ്യാനാനുഷ്ഠാനവും ചെയ്ക. അവധാനം, വലുതായ അവധാനനിഷ്ഠ അവലംബിക്കുക.

പ്രത്യാഹാരം എന്നാൽ പിൻതിരിപ്പിക്കുക എന്നതാണ്. അതായത് ആശയെ അടക്കി പഞ്ചേന്ദ്രിയ

ങ്ങളെ ആത്മാഭിമുഖമാക്കുക. അടങ്ങാത്ത കുതിരകളാകുന്ന ഇന്ദ്രിയങ്ങളെ കടിഞ്ഞാൺ ഇട്ടു വലിച്ചു് പിടിച്ചു് സ്വാധീനപ്പെടുത്തി ജീവിതം നയിക്കണം. ഇതുതന്നെയാണു് പ്രത്യാഹാരം.

ഒരു ഭക്തന്റെ മുഖ്യമായ പ്രവൃത്തി ഇന്ദ്രിയങ്ങളെനിയന്ത്രിച്ചു രക്ഷിക്കുകയാകുന്നു. അപ്രകാരം രക്ഷിക്കാനുള്ള ശക്തി ഭക്തിയിൽനിന്നും ലഭിക്കുന്നതാണു്. എത്രതന്നെ അറിവു് ഉണ്ടായിരുന്നാലും ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താത്തുള്ള അറിവു് യഥാർത്ഥജ്ഞാനമാകയില്ല. ഈശ്വരനോട്ടു് സങ്കടപ്പെട്ടു് പ്രാർത്ഥിച്ചാൽ മാത്രമേ ജ്ഞാനം കിട്ടുകയുള്ളൂ.

ഇന്ദ്രിയങ്ങളുടെ പാച്ചിലിനെ അടക്കിയാൽ ആ വിജയംതന്നെ ആനന്ദം നൽകും. അതു സിദ്ധിക്കുന്നതിനുവേണ്ടി പല ആചാര്യന്മാരും പലമാർഗ്ഗങ്ങളും നിർദ്ദേശിച്ചിരിക്കുന്നു. ജപം, ധ്യാനം, ശാസ്ത്രപാരായണം, നാമസങ്കീർത്തനം, പ്രാണായാമം, വ്രതാനുഷ്ഠാനം മുതലായവയെല്ലാം ഈ ഉദ്ദേശം സാധിക്കുന്നതിനുവേണ്ടിയുള്ളവ തന്നെയാണു്. പ്രയത്നിച്ചിട്ടു് ഉടനടി വിജയം കിട്ടിയില്ലെങ്കിലും മനസ്സു ക്ഷീണിക്കാതെ അവിശ്രാന്തം പരിശ്രമിക്കേണ്ടതാണു്.

"നിങ്ങൾ" എന്നു പറയുന്നതു് ദേഹമല്ല; അന്തരാത്മാവു് തന്നെയാണു്. ബാഹ്യമായിട്ടുള്ള കാര്യവും നിശ്ചയമായും ഗണിക്കേണ്ടതുതന്നെ. എന്നാൽ അന്തഃകരണത്തെയാണു് അത്യധികം ശ്രദ്ധിക്കേണ്ടതു്. എല്ലാ

ത്തിനും മൂലസ്ഥാനം മനസ്സുതന്നെയാകുന്നു. അതിനെ വളരെ ജാഗ്രതയായി കാത്തുകൊള്ളണം. ശത്രു കോട്ടയ്ക്കകത്തു പ്രവേശിക്കാതിരിക്കാൻ കാവൽ കാക്കുന്ന സൈന്യം ഉറക്കമില്ലാതെ കാത്തു സൂക്ഷിക്കുന്നതുപോലെ വിവേകം ഉണർന്നിരുന്ന് അന്തഃകരണത്തെ കാക്കണം. ഏതാണു സത്യം, ഏതാണു വഞ്ചന, ഏതാണ് അസത്യമായ കാഴ്ച, ഏതാണു നിലയില്ലാത്തത്, ഏതാണു ശാശ്വതമായ സുഖം എന്നെല്ലാം അറിയുന്നത് വിവേകമാകുന്നു. ഈ ഗാനത്തിൽ "വളരെ സൂക്ഷിച്ചു കാത്തുകൊള്ളണം" എന്നു രണ്ടു പ്രാവശ്യം പറഞ്ഞിരിക്കുന്നത് മനസ്സിനെ കാത്തു രക്ഷിക്കേണ്ട അത്യാവശ്യത്തെ ശക്തിയായി കാണിക്കുന്നതിനാണ്.

(31)

നമ്മളുടെ ദേഹവും മനസ്സും ഈശ്വരന്റെ ക്ഷേത്രമാണ്. അതിനെ ശുദ്ധമാക്കി വയ്ക്കുന്നതു നമ്മളുടെ കടമയത്രേ. അങ്ങനെ ചെയ്യാനുള്ള വഴി മഹാന്മാർ ഉപദേശിച്ചു തന്നിട്ടുണ്ട്. പ്രത്യക്ഷമായി പറഞ്ഞു കേൾപ്പിച്ചും ശാസ്ത്രങ്ങൾ രചിച്ച് തന്മൂലം എക്കാലത്തേക്കും അനുശാസിച്ചും അവർ നമുക്ക് ഉപദേശം തന്നിരിക്കുന്നു. മഹാന്മാരായ നമ്മുടെ ആചാര്യന്മാരെ നമസ്കരിച്ച് വണങ്ങി ഈശ്വരനിൽ ഭാരം സമർപ്പിച്ച് നമ്മൾ പ്രയത്നിക്കണം.

ഗുരുചരണാംബുജനിർഭരഭക്തഃ
സംസാരാദചിരാദ് ഭവ മുക്തഃ.

"ഗുരുവിനെ വിശ്വസിക്കുക, പൂർണ്ണമായി വിശ്വസിക്കുക, ജീവിതസങ്കടങ്ങളിൽ നിന്നും രക്ഷനേടാം" എന്നു് ശ്രീ ശങ്കരൻ പറയുന്നു. ഇക്കാലത്തു ഗുരുവിൻെറ അടുക്കൽ നിന്നും നേരിട്ടു ഉപദേശം വാങ്ങുന്ന രീതിയും പഴക്കവും മിക്കവാറും അസ്തമിച്ചിരിക്കുന്നു. എന്നാൽ ഏതു വിധത്തിലുള്ള ജ്ഞാനവും ഗുരുവിൻെറ അടുക്കൽ നിന്നും വന്നതാകുന്നു. ഒരു പുസ്തകം ഗുരുവാകാം. ഒരു ക്ഷേത്രത്തിലെ ഗോപുരം ജ്ഞാനോദയത്തിനു് കാരണമായി ഗുരുവായി ഭവിക്കാം. ആനമുഖൻെറ വിഗ്രഹമോ കല്ലിൽ കൊത്തിയ ഹനുമാൻെറ മൂർത്തിയോ ഭക്തിപൂർവ്വം നമ്മൾ ആരാധിക്കുന്ന ഒരു ശിവലിംഗമോ സാളഗ്രാമമോ ജ്ഞാനോദയത്തിനു് കാരണമാകാം. ഏതായാലും അതുതന്നെയാണു് നമ്മളുടെ ഗുരു. അതിനെ ഭക്തി ശ്രദ്ധാപൂർവ്വം ആരാധിച്ചാൽ നിശ്ചയമായും മുക്തി ലഭിക്കുന്നതാണു്.

"മണ്ണിലും മരത്തിലും കല്ലിലും ആണോ ഭക്തി സമർപ്പിക്കേണ്ടതു്" എന്നു് ചിലർ ചോദിക്കും. ഈശ്വരൻ സകലത്തിലും സ്ഥിതിചെയ്യുന്നതുകൊണ്ടു് അചേതന വസ്തുക്കളെ അനാദരിക്കുന്നതു് അജ്ഞത തന്നെയാകുന്നു. അചേതനവസ്തുക്കളിലുള്ള പരമരഹസ്യങ്ങളെ പൂർണ്ണമായി നമ്മൾ അറിയുന്നില്ല ഒരു അചേതനവസ്തുവിൽ നമ്മളുടെ ഭക്തി സമർപ്പിച്ചാൽ അതിൻെറ ശക്തി വളരെ വലുതായിത്തീരും. ആഴ്‌വാറന്മാരുടേയും നായനാരന്മാരുടേയും ഗാനങ്ങൾ പാടുകയാണെങ്കിൽ ഇതു

നല്ലവണ്ണം മനസ്സിലാകും. വിശ്വാസമില്ലാതെ സംശയിച്ചുകൊണ്ടിരുന്നാൽ കപ്പിത്താനില്ലാത്ത കപ്പൽപോലെ കടലിൽ അലഞ്ഞുതിരിഞ്ഞ് കാററിൽ അടിപെട്ടു നാശം പ്രാപിക്കും.

ഭജഃഗോവിന്ദത്തിലെ ഒടുവിലത്തെ ഗാനം ഇതാണ്.

ഗുരുചരണാംബുജനിർഭരഭക്തഃ
സംസാരാദചിരാദ്ഭവ മുക്തഃ
സേന്ദ്രിയമാനസനിയമാദേവം
ദ്രക്ഷ്യസി നിജഹൃദയസ്ഥം ദേവം.

അന്വയം:—ഗുരുചരണാംബുജനിർഭരഭക്തഃ സംസാരാത് അചിരാത് മുക്തഃ ഭവ; ഏവം സേന്ദ്രിയമാനസ-നിയമാത് നിജഹൃദയസ്ഥം ദേവം (ത്വം) ദ്രക്ഷ്യസി.

അർത്ഥം:—ഗുരുചരണാംബുജത്തിൽ ഏകാന്തഭക്തനായിതീൎന്ന് സംസാരത്തിൽ നിന്നു വേഗം മുക്തനാകുക. ഇങ്ങനെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും സംയമം ചെയ്താൽ സ്വഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ദേവനെ-സാക്ഷാൽ പരബ്രഹ്മത്തെ-(നിങ്ങൾ) ദർശിക്കും.

"ജീൎണ്ണമായ കുടിൽതോറും, പ്രാചീനമായ കുടിൽതോറും എഴുന്നരുളിയ പരമേശ്വര", എന്ന് മാണിക്കവാചകസ്വാമികൾ പാടിയിരിക്കുന്നു. പഴയ കുടിൽ എന്നതു നമ്മുടെ അനാഡംബരമായ ഹൃദയമത്രേ. അതിൽ ഈശ്വരൻ കുടികയറിയിരിക്കുന്നു. മറെറാരിടത്തും കഷ്ടപ്പെട്ടു അന്വേഷിക്കേണ്ട ആവശ്യമില്ല.

ശ്രീരാമകൃഷ്ണപരമഹംസർ അരുളിച്ചെയ്തിട്ടുള്ള ഒരു കഥ ഓർമ്മവരുന്നു. ഒരു ഉദ്യാനഗൃഹത്തിൽ ഉറങ്ങിക്കൊണ്ടിരുന്ന ഒരാൾ ഉണർന്നു. പുകവലിക്കണമെന്ന് അയാൾക്കു തോന്നി. റാന്തലുംകൊണ്ടു അർദ്ധരാത്രിയിൽ സമീപമുള്ള ഉദ്യാനഗൃഹത്തിൽചെന്ന് തന്റെ സ്നേഹിതനെ വിളിച്ച് എണീപ്പിച്ചു. അയാൾ എഴുന്നേററ് വെളിയിൽ വന്ന് "എന്താണു കാര്യം" എന്നു ചോദിച്ചു. അയാൾ മറുപടി പറഞ്ഞു. "ഒരു തീപ്പെട്ടിക്കോൽ വാങ്ങുന്നതിനായിട്ടാണ്." സ്നേഹിതൻ സവിസ്മയം "ഇതിനു് ഈ ക്രൂരിരുട്ടിൽ വന്നുവല്ലോ. നിങ്ങളുടെ റാന്തലിൽ നിന്നും തീ പിടിപ്പിക്കാമായിരുന്നില്ലേ?" എന്നു പ്രതിവചിച്ചു. ഇതുകേട്ട് മറേറ ആൾ ഇങ്ങനെ പറഞ്ഞു. "ശരിതന്നെ. ഞാൻ ആ സംഗതി മറന്നുപോയിരുന്നു. റാന്തൽ ഇരിക്കുമ്പോൾ നിങ്ങളെത്തേടി എന്തിനാണ് ഞാൻ വന്നതു്?"

കൈയ്യിൽ പിടിച്ചിരുന്ന റാന്തലിനെപ്പോലെ നമ്മുടെ ഉള്ളിൽ ഈശ്വരൻ ഇരിക്കുമ്പോൾ അങ്ങുമിങ്ങും അദ്ദേഹത്തെ അന്വേഷിച്ചു നമ്മൾ ചുറ്റിക്കറങ്ങുന്നു. ഉള്ളിലിരിക്കുന്ന ദീപത്തെപ്പററിയാണ് ശ്രീ ശങ്കരൻ ഈ ഗാനത്തിൽ പറഞ്ഞിരിക്കുന്നതു്. "നിജഹൃദയസ്ഥം ദേവം" എന്നതിന്റെ അർത്ഥം "നിങ്ങളുടെ ഹൃദയത്തിലിരിക്കുന്ന ജ്യോതിർമയനായ ഈശ്വരനെ" എന്നാണ്. നിങ്ങളുടെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും സ്വാധീനപ്പെടുത്തി നല്ല മാർഗ്ഗത്തിൽ ജീവിച്ച് ഈശ്വരനിൽ ഭക്തി സമർപ്പിക്കുന്നതായാൽ മറെറാന്നും ആവ

ശ്യമില്ല. അതുകൊണ്ടു തന്നെ ജ്യോതിഃസ്വരൂപത്തെ നിങ്ങളുടെ ഹൃദയത്തിൽ നിങ്ങൾ കാണുമെന്നു പാടി ഗാനത്തെ സമാപിക്കുന്നു. ഗോവിന്ദനെ ഭജിക്കയാണെങ്കിൽ ഇന്ദ്രിയങ്ങളെ കാത്തു രക്ഷിക്കുന്ന കാര്യത്തിൽ നിങ്ങൾക്കു വിജയം സിദ്ധിക്കും.

മനുഷ്യസമുദായം പരസ്പരസ്നേഹം എന്ന തത്വത്തിൽ അടിയുറച്ചു നില്ക്കുന്നു. പരസ്പരസ്നേഹത്തിന്റെ നിയമം തന്നെയാണു് ധർമ്മം. ആശയും പാപ(സങ്കല്പ)വും മനുഷ്യരെ ബാധിച്ചാൽ ആ പരസ്പരസ്നേഹം എന്ന ധർമ്മം നശിച്ചുപോകും. അപ്പോൾ മനുഷ്യർക്കു പരസ്പരവിശ്വാസം ഇല്ലാതെയാകും. പരസ്പരം കാണുമ്പോൾ ഭയപ്പെട്ടും വിചാരപ്പെട്ടും ദ്വേഷിച്ചും ദുഃഖനിമഗ്നരായിത്തീരും. ആ സ്ഥിതിയിൽ പരസ്പരസ്നേഹവും ബന്ധവും ശിഥിലമായി നശിക്കും. സകലരും സങ്കടപ്പെടും. മനുഷ്യസമുദായത്തിനു ധർമ്മവും ഈശ്വരഭക്തിയുമാണു് ഒഴിച്ചുകൂടാത്ത മൂലധനം. ഇതു നശിക്കുന്നതുകൊണ്ടു് പല വിധത്തിലുള്ള കഷ്ടങ്ങൾ നമ്മൾ അനുഭവിക്കേണ്ടിവരുന്നു. ഈ ദുരവസ്ഥയെ പരിഹരിക്കാൻ ഓരോരുത്തരും ചെയ്യേണ്ടതു മററുള്ളവരുടെ നടപടിയെ ആലോചിക്കാതെ തന്റെ മനസ്സാക്ഷിയുടെ അതായതു മനസ്സിനെ കാത്തുരക്ഷിക്കുന്ന ധർമ്മദേവതയുടെ, സങ്കല്പം അനുസരിച്ചു് പ്രവർത്തിക്കുക (നടക്കുക) എന്നതാണു്. അങ്ങനെ ചെയ്താൽ ചെറുതുള്ളികൾചേർന്നു് മഴയായു് പെയ്യുന്നതുപോലെ ധർമ്മം വർദ്ധിച്ചു സമൂഹവും നാടും അഭിവൃദ്ധി പ്രാപിക്കും.

ശ്രീകൃഷ്ണാർപ്പണമസ്തു.